പുസ്തകം ൧൫] [ലക്കം ൨

൧൦൬൭–൬൮ ൧൮൯൨ ചിങ്ങമാസം

# മലങ്കരഇടവകപത്രിക.

മാസംതോറും പ്രസിദ്ധപ്പെടുത്തുന്നതു.



"നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ കുരിശിങ്കലല്ലാതെ
പുകഴ്ച ചെയ്വാൻ സംഗതി വരരുത്"
(മാർ പൌലൂസ.)

## സംഗതിവിവരങ്ങൾ.



Cottayam
Mar Thomas Press,

പ്രസിദ്ധകൻ റവ. ജീ. കൊച്ചുമ്മൻ.

# പഞ്ചാംഗം

## ൧൮൭൯ കന്നി ൧൦൫൫

| സൂറിയാനി | ഇംഗ്ലീഷ | മലയാളം | ആഴ്ച | വിശേഷദിവസങ്ങൾ. |
|---|---|---|---|---|
| ൧ | ൧൪ | ൨൯ | വെ | ൩. നു— മറുരൂപത്തിനുപിമ്പു ൪-ാം ഞായറാഴ്ച |
| ൨ | ൧൫ | ൩൦ | ശ | ൮. നു— ദൈവമാതാവിന്റെ ജനനം. |
| ൩ | ൧൬ | ൩൧ | ഞ | ൧൦. നു— മറുരൂപത്തിനുപിമ്പു ൫-ാം ഞായറാഴ്ച |
| ൪ | ൧൭ | ൧ | തി | ൧൪. നു— സ്ലീബാപെരുനാൾ (മാറാനായ) |
| ൫ | ൧൮ | ൨ | ചൊ | ൧൭. നു— സ്ലീബായ്ക്കുപിമ്പു ൧-ാം ഞായറാഴ്ച |
| ൬ | ൧൯ | ൩ | ബു | ൨൪. നു— മാർ ദെമേത്തിന്റെ ഓർമ്മ. സ്ലീബായ്ക്കുപിമ്പു ൨-ാം ഞായറാഴ്ച |
| ൭ | ൨൦ | ൪ | വ്യാ | |
| ൮ | സെപ്തമ്പർ ൨൧ | ൫ | വെ | |
| ൯ | ൨൨ | ൬ | ശ | |
| ൧൦ | ൨൩ | ൭ | ഞ | |
| ൧൧ | ൨൪ | ൮ | തി | |
| ൧൨ | ൨൫ | ൯ | ചൊ | |
| ൧൩ | ൨൬ | ൧൦ | ബു | |
| ൧൪ | ൨൭ | ൧൧ | വ്യാ | |
| ൧൫ | ൨൮ | ൧൨ | വെ | |
| ഇലൂൽ ൧൬ | ൨൯ | ൧൩ | ശ | |
| ൧൭ | ൩൦ | കന്നി ൧൪ | ഞ | |
| ൧൮ | ൧ | ൧൫ | തി | |
| ൧൯ | ൨ | ൧൬ | ചൊ | |
| ൨൦ | ൩ | ൧൭ | ബു | |
| ൨൧ | ൪ | ൧൮ | വ്യാ | |
| ൨൨ | ഒക്ടോബർ ൫ | ൧൯ | വെ | |
| ൨൩ | ൬ | ൨൦ | ശ | |
| ൨൪ | ൭ | ൨൧ | ഞ | |
| ൨൫ | ൮ | ൨൨ | തി | |
| ൨൬ | ൯ | ൨൩ | ചൊ | |
| ൨൭ | ൧൦ | ൨൪ | ബു | |
| ൨൮ | ൧൧ | ൨൫ | വ്യാ | |
| ൨൯ | ൧൨ | ൨൬ | വെ | |
| ൩൦ | ൧൩ | ൨൭ | ശ | |

# മലങ്കര ഇടവക പത്രിക.

പുസ്തകം ൧൪ | ൧൯൦൬ ചിങ്ങം | ലക്കം ൮

## ഈ കാലത്തെയും മുൻ കാലത്തെയും ഇംഗ്ലീഷു വിദ്യാഭ്യാസം.

ഈ നാട്ടിൽ ഇംഗ്ലീഷു വിദ്യാഭ്യാസം ഇദംപ്രഥമമായി നടപ്പാക്കിയതു സി. എം. എസ്സ് മിഷ്യനറിമാരും, ആദ്യത്തെ ഇംഗ്ലീഷ്‌വിദ്യാലയം കോട്ടയത്തുള്ള സുറിയാനിസിമ്മനാരിയും ആയിരുന്നു എന്നു അറിയാത്തവർ ഉണ്ടെന്നു തോന്നുന്നില്ല. ൧൮൧൬-ാമാണ്ടിടക്കു മിഷ്യനറിമാർ ഇവിടെ വന്നശേഷം അന്നത്തെ സുറിയാനി മെത്രാന്റെ സമ്മതത്തോടും സഹകരണത്തോടുംകൂടി സിമ്മനാരിയിൽ പഠിത്തം നടത്തിവന്നു. പത്തിരുപതു വർഷത്തോളം യോജിച്ചുനടന്നുവന്നശേഷം മിഷ്യനറിമാരും മെത്രാപ്പോലീത്തായും തമ്മിൽ മത്സരിക്കയും അതിന്റെ ഫലമായി മിഷ്യനറിമാർ ഇപ്പോഴത്തെ ചർച്ചുമിഷ്യൻ കോളേജു പണിയിച്ചു അതിലേക്കു ഇംഗ്ലീഷു പഠിപ്പു മാററിയിടുകയും ചെയ്തു. പഴയസിമ്മനാരിയിൽവെച്ചും ഇംഗ്ലീഷുവിദ്യാഭ്യാസം മിഷ്യനറിമാരുടെ ചുമതലയിലും മേലന്വേഷണത്തിലും നടത്തിവന്നു എങ്കിലും സുറിയാനിമെത്രാപ്പോലീത്തായും സുറിയാനി മല്പാന്മാരും അവിടെ ഉണ്ടായിരുന്നതിനാൽ അവരുടെ സ്വാധീനശക്തി ഏറെക്കുറെ വിദ്യാർത്ഥികളിൽ വ്യാപിച്ചിരുന്നു. പഠിപ്പു സി. എം. എസ്സ് കോളേജിലേക്കു മാററിയപ്പോൾ അവിടെ സർവ്വ സ്വാതന്ത്ര്യവും അധികാരവും മിഷ്യനറിമാരിൽ ഇരുന്നതിനാൽ സുറിയാനിമെത്രാന്റെയൊ മല്പാന്മാരുടെയൊ ശക്തി അവിടെ ചെല്ലത്തക്കതല്ലായിരുന്നു. ഈ രണ്ടു അവസ്ഥയിലും ഉണ്ടായ വിദ്യാഭ്യാസത്തിന്റെ ഫലങ്ങളെ നമുക്കു താരതമ്യപ്പെടുത്താം.

(൧) പഴയസിമ്മനാരിയിൽ സുറിയാനി മെത്രാന്റെയും മല്പാന്മാരുടെയും ദൃഷ്ടിയിൽവെച്ചു മിഷ്യനറിമാർ പഠിപ്പിച്ചിരുന്ന കാലത്തെ വിദ്യാർത്ഥികളിൽ ഭൂരിപക്ഷം ശെമ്മാശ്ശന്മാരായിരുന്നു. ആ കാലത്തും സുറിയാനി സഭയിലെ ഉപദേശാചാരങ്ങൾ മൂഢതകളും വേദാനുസരണമല്ലാത്തവയുമാണെന്നു മിഷ്യനറിമാർ പഠിപ്പിച്ചുവന്നുവെങ്കിലും അവരുടെ ഉപദേശങ്ങളെ മല്പാന്മാർ

തിരുത്തി പഠിപ്പിക്കാറുണ്ടായിരുന്നു. അതിനാൽ ഒരു മിഷ്യനരി എഴുതിയിരിക്കുന്നതുപോലെ, "പതിനെട്ടു വൎഷങ്ങളുടെ അവസാനത്തിൽ ആകെയുള്ള കത്തനാരന്മാരിൽ എട്ടിൽ അഞ്ചുഭാഗം ഉൾപ്പെട്ട ൫൦ പേർ സിമ്മനാരിയിൽ പഠിച്ചവർ ആയിരുന്നിട്ടും അവരിൽ ഒരുവൻപോലും അന്ത്യോഖ്യാതെറ്റുകളെ ഉപേക്ഷിപ്പാൻ മനസ്സുള്ളവനായി കണ്ടെത്തപ്പെട്ടില്ല". (കൊല്ലിൻസിന്റെ മിഷ്യനരി എൻറർപ്രൈസ. പുറം ൩൭) മിഷ്യനരിമാരാൽതന്നെ ഉപദേശം പഠിപ്പിച്ചിട്ടും സുറിയാനിമെത്രാന്റെയും മല്പാന്മാരുടെയും മേൽനോട്ടം ഉണ്ടായിരുന്നതിന്റെ ഫലം ഇപ്രകാരമായിരുന്നു. ഇനി ഈ മേൽനോട്ടം കൂടാതെ സി. എം. എസ കോളേജിൽ മിഷ്യനരിമാരുടെ സ്വാതന്ത്ര്യത്തിൽ പഠിച്ചവരുടെ സ്ഥിതി എന്തായിരുന്നു എന്നുകൂടെ നോക്കാം. മേൽപറഞ്ഞ പുസ്തകകൎത്താവുതന്നെ എഴുതിയിരിക്കുന്നതെന്തെന്നാൽ (പുറം ൫൭) "വേറൊരു കാൎയ്യം ഇനിക്കു പറയാതിരിപ്പാൻ നിവൃത്തിയില്ല. അതെന്തെന്നാൽ:—സുറിയാനിക്കുട്ടികളിൽ ഏറിയകൂറും എന്നല്ല, എല്ലാവരുംതന്നെ, അംഗ്ലിയാസഭയോടു ചേൎന്ന പ്രൊട്ടസ്റ്റാന്റുകാർ എന്നു ഏറ്റുപറകയൊ സുറിയാനിസഭയിലെ നവീകരണകക്ഷിയിൽ ബലമായി ചേരുകയൊ ചെയ്യാതെ കോളേജു വിട്ടുപോകുന്നില്ല. എന്റെ ശിഷ്യന്മാരായ കുറെ ശെമ്മാശ്ശന്മാരും ഇതിനു വിത്യസ്ഥങ്ങൾ അല്ല".

ഒരു മിഷ്യനരിയാൽതന്നെ എഴുതപ്പെട്ടിരിക്കുന്ന ഈ വിഭിന്നാവസ്ഥകൾ സുറിയാനിക്കാരുടെ പ്രത്യേക ആലോചനയ്ക്കു വിഷയീകരിക്കേണ്ടതാണു. പതിനെട്ടു വൎഷം മിഷ്യനരിമാർ പഴയസിമ്മനാരിയിൽ പഠിപ്പിച്ചു. സുറിയാനിപട്ടക്കാരിൽ എട്ടിൽ അഞ്ചുഭാഗവും ഇവരാൽ അഭ്യസിപ്പിക്കപ്പെട്ടവരായിരുന്നു. എന്നിട്ടും അവരിൽ ഒരുവൻപോലും തങ്ങളുടെ മതത്തെ ഉപേക്ഷിക്കയൊ വിശ്വാസത്തെ ആക്ഷേപിക്കയൊ ചെയ്തില്ല. ഈ പതിനെട്ടു വൎഷവും പഠിത്വം നടന്നതു സുറിയാനി മെത്രാപ്പോലീത്തായുടെയും മല്പാന്മാരുടെയും ദൃഷ്ടിയും സ്വാധീനശക്തിയും ഉപദേശവും ചെലുത്താവുന്ന സ്ഥലത്തും സ്ഥിതിയിലും ആയിരുന്നതുകൊണ്ടു മതത്യാഗം ഉണ്ടാക്കുവാൻ കഴിഞ്ഞില്ല. നേരെമറിച്ചു പഴയസിമ്മനാരി വിട്ടു സി. എം. എസ് കോളേജിൽ പഠിത്വമായപ്പോൾ പഠിച്ച കുട്ടികളിലും ശെമ്മാശ്ശന്മാരിലും ഒരുത്തൻപോലും സുറിയാനിവിശ്വാസത്തിൽ നിലനിന്നില്ലെന്നും പറയുന്നു. ഇതിൽ ഒട്ടും അസത്യമില്ലെന്നു അനുഭവംകൊണ്ടുതന്നെ നാം അറിയുന്നു. സി. എം. എസ്. കോളേജിൽ ആ കാലത്തു പഠിച്ചവിദ്യാൎത്ഥികളിൽ എത്രപേർ സാക്ഷാൽ സുറിയാനിക്കാരായിട്ടു ജീവിച്ചു എന്നന്വേഷിച്ചാൽ ഒരുത്തനുമില്ലെന്നുതന്നെ പറയാം. സുറിയാനിസഭ സ്വന്ത പള്ളിക്കൂടങ്ങളെ ഉ

ണ്ടാക്കിയിരിക്കുന്ന ഈ കാലത്തു ഇവയിൽ പഠിക്കുന്ന എത്ര കുട്ടികൾ മതത്യാജ്യന്മാരായിട്ടുണ്ടോ എന്നുകൂടെ അന്വെഷിച്ചാൽ ഒന്നുമില്ലെന്നു തന്നെ പറയാമെന്നാണു ഞങ്ങളുടെ വിശ്വാസം. ഇതുകൊണ്ടു ഒരു സംഗതി വെളിവാകുന്നു. അതായതു ഇംഗ്ലീഷ പഠിച്ചാൽ സുറിയാനി മതോപദേശങ്ങൾ മൂഢതകളാകണമെന്നില്ല. ഇംഗ്ലീഷപാഠപുസ്തകങ്ങളൊ വേദപുസ്തകമൊ സുറിയാനി സഭയുടെ ഉപദേശങ്ങളെ മൂഢതകളാക്കുന്നുമില്ല. പിന്നെ സുറിയാനിക്കുട്ടികളെ വഷളാക്കുന്നതു എന്താണെന്നു വെച്ചാൽ അവർ പഠിക്കുന്ന വിദ്യാലയങ്ങളിലെ ഉപദേഷ്ടാക്കളിൽ നിന്നു ലഭിക്കുന്ന വിഷം കലൎന്ന ഉപദേശങ്ങളും അവരുടെ നടപടികളെയും ആചാരങ്ങളേയും കണ്ടും കേട്ടും ബാലമനസ്സിൽ പതിയുന്ന അഭിപ്രായങ്ങളും മാത്രം ആകുന്നു. വിദ്യാൎത്ഥികൾ സാധാരണയായി ബാലന്മാരായിരിക്കും. അവൎക്കു താനെ തന്നെ മതസംബന്ധമായും ലൌകികമായുമുള്ള തത്വങ്ങളുടെ സത്യാസത്യങ്ങളെ വിവേചിച്ചറിവാൻ ശക്തിയുണ്ടായിരിക്കയില്ല. അവരുടെ മനസ്സു ഉപദേശിക്കുന്ന ആളിന്റെ ഇഷ്ടത്തെ ആകൎഷിക്കത്തക്ക നിലയിൽ ഇരിക്കുന്നു. ഉപദേഷ്ടാക്കൾ പറഞ്ഞു പഠിപ്പിക്കാതിരുന്നാലും അവരുടെ നടപടികളെ കണ്ടും കേട്ടും പകരുന്നതിനു ബാലമനസ്സുകൾ വശംവദങ്ങളാകുന്നു. ഇതുകൊണ്ടു അന്യമതസ്ഥന്മാരുടെ പള്ളിക്കൂടങ്ങളിൽ പഠിക്കുന്നവർ ആ വിദ്യാലയസ്ഥാപകന്മാരുടെ അഭിപ്രായങ്ങൾക്കനുരൂപമായ വിധത്തിൽ അഭ്യസിച്ചു വളരുവാൻ ഇടയാകുന്നു. അതിനാൽ ഏതു ക്രിസ്ത്യാനിയും കഴിയുമെങ്കിൽ തങ്ങളുടെ കുഞ്ഞുങ്ങളെ അവരവരുടെ മതസിദ്ധാന്തങ്ങൾക്കനുരൂപമായി പഠിപ്പിക്കുന്ന വിദ്യാലയങ്ങളിലേക്കു അയക്കേണ്ടതു അത്യന്താപേക്ഷിതമായ ഒരു സംഗതിയാണെന്നു ഈ കാലത്തു എല്ലാവരും സമ്മതിക്കുന്നു.

മദ്രാസിൽ ബിഷോപ്പു കോറീസു ഹൈസ്കൂളിലെ വിദ്യാൎത്ഥികളുടെ ൭൰൦൦-ാമാണ്ടത്തെ സമ്മാനദാനദിവസം അഗ്രാസനം വഹിച്ച മദ്രാസു ബിഷോപ്പു ഡോക്ടർ വൈറ്റ്ഹെഡ് അവൎകൾ പറഞ്ഞ ഉപസംഹാര പ്രസംഗത്തിൽ എല്ലാ ക്രിസ്ത്യാനിയുവാവും അവരവരുടെ സ്വന്തമതത്തിലും ശാഖയിലും ഉൾപ്പെട്ടവരാൽ നടത്തപ്പെടുന്ന പാഠശാലകളിൽ അല്ലാതെ മററു മതക്കാരുടെ പാഠശാലകളിൽ പഠിക്കരുതെന്നു വളരെ ബലമായി പ്രസംഗിക്കയുണ്ടായി. ഈയിടെ ഇംഗ്ലീഷ പാൎല്ലിയാമെണ്ടിൽ ഹാജരാക്കിയിരിക്കുന്ന വിദ്യാഭ്യാസബില്ലിനു എതിരായി ഇംഗ്ലണ്ടിൽ ഉള്ള അംഗ്ലിയാക്കാരും റോമ്മാക്കാരും വളരെ വളരെ ബഹളം കൂട്ടുന്നതായി നാം അറിയുന്നു. അവരവരുടെ മതതത്വങ്ങളെ സ്കൂളുകളിൽ പഠിപ്പിക്കുന്നതിനു വിഘ്നം നേരിടുവാൻ തക്ക ഒരു നിയമം നടപ്പാക്കുവാനുള്ള ശ്രമം പാൎല്ലിയാമെണ്ടിൽ വന്നപ്പോൾ ആൎച്ചുബി

ഷോപ്പുമുതൽ ശെമ്മാശന്മാർവരെ അംഗ്ലിയാമതത്തിന്റെ നിലനില്പിനെക്കുറിച്ചു താല്പൎയ്യമുള്ള എല്ലാവരും ഇളകിയിരിക്കുന്നു.

പള്ളിക്കൂടങ്ങളുടെ സ്വഭാവങ്ങളെ വിവേചിക്കാതെ കുട്ടികളെ അയക്കുന്ന സമ്പ്രദായത്തെ ആക്ഷേപിച്ചു ലിവിങ്ങ ചൎച്ച എന്ന ഇംഗ്ലീഷ പത്രത്തിൽ എഴുതിയിരിക്കുന്ന ഒരു ഉപന്യാസത്തിൽ പറയുന്നതു എന്തെന്നാൽ:— "നിന്റെ സഭയെ നീ സ്നേഹിക്കുന്നുവൊ നീ സ്നേഹിക്കുന്നു എങ്കിൽ അതിനെ സ്നേഹിപ്പാനും ആദരിപ്പാനും പഠിപ്പിക്കുന്നതും അതിന്റെ സ്വാധീന ശക്തി വ്യാപിക്കുന്നതുമായ പള്ളിക്കൂടത്തിലേക്കു നിന്റെ കുട്ടിയെ അയക്ക. നിന്റെ പുത്രന്മാർ നിന്റെ മതതത്വങ്ങളെ അഗണ്യമാക്കുന്നവരായി തീരരുതെന്നു നിനക്കു താല്പൎയ്യമുണ്ടെങ്കിൽ അവരെ നീ ഭരമേല്പിക്കുന്നതു അതിനു തക്ക സ്ഥിതിയിൽ നടത്തപ്പെടുന്ന പള്ളിക്കൂടത്തിൽ ആയിരിക്കണം". റോമ്മാമതക്കാരുടെ ഇടയിൽ തങ്ങളുടെ കുട്ടികളെ അന്യമതക്കാരുടെ പള്ളിക്കൂടങ്ങളിൽ അയക്കുന്നതിനു കഠിനമായ വിരോധം പാപ്പായിൽനിന്നു തന്നെ ഉണ്ടു. ഒഴിച്ചുകൂടാത്ത കാരണമുണ്ടായാൽ മെത്രാനോടു അപേക്ഷിച്ചു അനുവാദം വാങ്ങിയല്ലാതെ ഒരു റോമ്മാക്കുട്ടിയെയും അന്യമതക്കാരുടെ സ്കൂളുകളിൽ അയക്കയില്ല.

മേൽ പകൎത്തിയിരിക്കുന്ന ദൃഷ്ടാന്തങ്ങൾകൊണ്ടു കുട്ടികളുടെ വിദ്യാഭ്യാസകാൎയ്യത്തിൽ മാതാപിതാക്കന്മാർ പ്രത്യേകം ദൃഷ്ടിവെക്കേണ്ടതു അത്യാവശ്യമായ ഒരു സംഗതിയാണെന്നും അവരവരുടെ മതസിദ്ധാന്തങ്ങളെ അഭ്യസിപ്പിക്കുന്ന സ്കൂളുകളിൽ അല്ലാതെ ബാലന്മാരായ കുട്ടികളെ അയക്കരുതെന്നും അംഗ്ലിയാസഭയിലെയും റോമ്മാസഭയിലെയും യോഗ്യന്മാർ ഐകകണ്ഠ്യേന നിൎബ്ബന്ധിച്ചു വരുന്നതായി കാണാം. ഈ ഇരുപതാം ശതാബ്ദത്തിൽ വൈദികശ്രേഷ്ഠന്മാരും വൎത്തമാനപത്രങ്ങളും ഇത്രത്തോളം നിഷ്കൎഷിക്കത്തക്ക ഗൗരവം ഈ സംഗതിക്കുണ്ടെങ്കിൽ ഇതു സുറിയാനിക്കുട്ടികളുടെ മാതാപിതാക്കന്മാരും അഗണ്യമായി വിചാരിക്കേണ്ട ഒരു സംഗതിയല്ലെന്നു പ്രത്യക്ഷമാകുന്നു.

ഇനി ഇതിനെപ്പറ്റി ഇത്രയും എഴുതുവാൻ തല്ക്കാലം ഞങ്ങളെ പ്രോത്സാഹിപ്പിച്ച കാരണംകൂടെ ചുരുക്കത്തിൽ പറയട്ടെ. സുറിയാനിസഭ വളരെ അധോഗതിയിൽ ഇരുന്നിരുന്നു. സ്വന്ത വിദ്യാലയങ്ങൾ നമുക്കില്ലായിരുന്നു. ആ കാലത്തു നമ്മുടെ കുട്ടികളെ അന്യന്മാരുടെ പള്ളിക്കൂടങ്ങളിലേക്കു അയക്കേണ്ടിവന്നു എങ്കിലും ആദ്യകാലത്തു നമ്മുടെ മേല്പട്ടക്കാരുടെയും മല്പാന്മാരുടെയും ജാഗ്രതയും മേലന്വേഷണവുംകൊണ്ടു പറയത്തക്ക ദോഷം തട്ടിയില്ല. കുറെകഴിഞ്ഞപ്പോൾ ഇവരുടെ ശക്തി പ്രയോഗിപ്പാൻ പാടില്ലാത്ത ഒരു കാലം ഉണ്ടായി. അപ്പോൾ നമ്മുടെ കുട്ടികൾ

മിഷ്യനറിമാരുടെ സ്വാതന്ത്ര്യഭരണത്തിൻകീഴ അകപ്പെട്ടു. അവരുടെ കോളേജിൽ പഠിച്ചവർ ഒന്നൊഴിയാതെ മതത്യാജ്യന്മാരായിഭവിച്ചു. ഇംഗ്ലീഷ പഠിച്ചാൽ പിന്നെ സുറിയാനി സഭയെന്നു കേട്ടാൽ അവൎക്കു മനംമറിച്ചിലായി തീൎന്നു. ഈ ദോഷഫലം കണ്ടിട്ടു സഹിച്ചിരിപ്പാൻ പാടില്ലാതെയായപ്പോൾ നമ്മുടെ വന്ദ്യപിതാവായ മാർ ദിവന്നാസ്യോസ മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു കോട്ടയത്തു ഒരു ഇംഗ്ലീഷ ഹൈസ്കൂൾ സ്ഥാപിക്കുകയും സുറിയാനി മതതത്വങ്ങൾക്കു അനുരൂപമായ അഭ്യാസം കൊടുക്കാൻ പ്രാപ്യന്മാരെന്നു തിരുമനസ്സിലേക്കു ഉറപ്പും വിശ്വാസവുമുള്ള ആളുകളുടെ മേലന്വേഷണത്തിൽ അതിനെ വെക്കുകയും ചെയ്തു. അതിന്റെ ഫലമായി ഇപ്പോൾ ഇംഗ്ലീഷ പഠിച്ചു ഇറങ്ങുന്ന യുവാക്കന്മാർ സുറിയാനി സഭയെ തങ്ങളുടെ മാതാവായി വിചാരിക്കുയും സുറിയാനി മതതത്വങ്ങളെ പൂൎണ്ണമായി വിശ്വസിക്കയും ചെയ്യുന്നു. സമുദായത്തിന്റെ ആവശ്യത്തിനും ഈ കാലാവസ്ഥക്കും ഈ ഒരു പാഠശാല മതിയാകയില്ലെന്നു കണ്ടപ്പോൾ കുന്നംകുളം, തിരുവല്ല, മുളന്തുരുത്തി മുതലായി മലങ്കര ഇടവകയുടെ പല ഭാഗങ്ങളിലും ഇംഗ്ലീഷ പള്ളിക്കൂടങ്ങളെ സ്ഥാപിക്കയും സുറിയാനി കുട്ടികൾക്കു തങ്ങളുടെ സ്വന്ത രീതിയിലും വിശ്വാസത്തിലും പഠിക്കുവാൻ വേണ്ട സൌകൎയ്യങ്ങളെല്ലാം ഏൎപ്പെടുത്തികൊടുക്കയും ചെയ്തിരിക്കുന്നു എന്നിട്ടും സുറിയാനി സമുദായം എത്രത്തോളം തിരുമേനിയുടെ ഈ പരിശ്രമങ്ങളെ ആദരിക്കുന്നുണ്ടെന്നു ആലോചിക്കുന്നതായാൽ വളരെ ഇച്ഛാഭംഗത്തിനു ഇടയുണ്ടെന്നു വ്യസനപൂൎവ്വം പറയേണ്ടി വന്നിരിക്കുന്നു.

മാർ ദീവന്നാസ്യോസു സിമ്മനാരിയുടെ ൧൦൭൧-ാമാണ്ടത്തെ വാൎഷികറിപ്പോൎട്ട ഗവൎമ്മെണ്ടിലേക്കു കൊടുപ്പാൻ ഞങ്ങൾ തയ്യാറാക്കുകയും അടുത്ത മുന്നാണ്ടത്തെ റിപ്പോൎട്ടിനോടു ഇതിനെ താരതമ്യപ്പെടുത്തി പരിശോധിക്കയും ചെയ്യുമ്പോൾ ആണു ഈ ഇച്ഛാഭംഗം ഞങ്ങൾക്കു പ്രത്യക്ഷപ്പെട്ടതു. ൧൦൭൦-ലെയും ൧൦൭൧-ലെയും റിപ്പോൎട്ടുകൾ തമ്മിൽ കൂട്ടിനോക്കിയാൽ വിദ്യാൎത്ഥികളുടെ ആകെയുള്ള സംഖ്യയിൽ പറയത്തക്ക ഭേദമൊന്നുമില്ലെങ്കിലും സുറിയാനി വിദ്യാൎത്ഥികളെ സംബന്ധിച്ചടത്തോളം വലിയ വ്യത്യാസം കാണുന്നു. എന്തെന്നാൽ ൧൦൭൧-ൽ സുറിയാനി വിദ്യാൎത്ഥികളുടെ സംഖ്യ അതിനു അടുത്ത മുന്നാണ്ടത്തേതിൽ ൧൦ കുറവായിട്ടാണിരിക്കുന്നതു. നേരെമറിച്ചു ഹിന്ദുക്കുട്ടികളുടേയും പ്രൊട്ടെസ്റ്റാന്റുകാരായ കുട്ടികളുടേയും സംഖ്യയിൽ ഒരു കുറവും കാണുന്നില്ല. റോമ്മാക്കാരായ കുട്ടികളുടെ സംഖ്യയിൽ വളരെ കൂടുതലും കാണുന്നു. സുറിയാനിക്കുട്ടികളെ ഉദ്ദേശിച്ചു സ്ഥാപിക്കപ്പെട്ട പള്ളിക്കൂടവും അവരെ പ്രതി ചിലവു ചെയ്യുന്ന പണവുംകൊണ്ടുള്ള പ്ര

യോജനം അനുഭവിക്കുന്നതു അന്യന്മാരാണെന്നു കാണുന്നു. മക്കളുടെ അപ്പം നായ്ക്കൾ ഭക്ഷിക്കുവാൻ വിട്ടുകൊടുത്തിരിക്കുന്നു. പള്ളിക്കൂടത്തിനു കുററമൊ പഠിത്തത്തിനു ന്യൂനതയൊ ഉണ്ടെങ്കിൽ അതിനെ എളുപ്പത്തിൽ കണ്ടുപിടിക്കാൻ അന്യന്മാൎക്കാണു പ്രാപ്തിയുള്ളതു. അവരുടെ സംഖ്യ കുറഞ്ഞിട്ടില്ലന്നല്ല വളരെ കൂടിയിരിക്കുന്നതുകൊണ്ടു ആ കുററം പറവാനില്ല. സുറിയാനിക്കുട്ടികളുടെ ഈ കുറവിനു കാരണം എന്താണെന്ന തിരക്കിയതിൽ ഞങ്ങൾക്കു കിട്ടിയിട്ടുള്ള അറിവു അവർ വിഷം കലൎന്ന ഭക്ഷണം തിരക്കിപോയിരിക്കകൊണ്ടാണെന്നാണു. സുറിയാനിക്കാരുടെ വിദ്യാൎത്ഥിസത്രത്തിൽ താമസിച്ചാൽ ബുധനാഴ്ച, വെള്ളിയാഴ്ച, നോമ്പുദിവസങ്ങൾ ഇവയിൽ ചില ഭക്ഷണ വൎജ്ജനം ആവശ്യപ്പെടുന്നു. സി. എം. എസ. കോളേജു സത്രത്തിൽ താമസിച്ചുകൊണ്ടാൽ ഈ വക നോമ്പുകളൊന്നും ആചരിക്കേണ്ട ആവശ്യമില്ല. സുറിയാനി വിദ്യാൎത്ഥികൾ തങ്ങളുടെ സ്വന്ത വിദ്യാലയങ്ങളെ ആദായപ്പെടുത്താതെ അന്യമതക്കാരുടെ പാഠശാലകളിൽ പോകുന്നതിന്റെ സാക്ഷാൽ രഹസ്യം ഇതാണു. ഈ കാരണം വെളിയിൽ പ്രസ്താവിക്കാൻ പാടില്ലാത്തതുകൊണ്ടു മററുകുററങ്ങളെ ആരോപിക്കുന്നതു സഹജമാണു.

ഇനി ഒരു സംഗതികൂടെ പറയാനുണ്ടു. സി. എം. എസ. കോളേജ വിദ്യാൎത്ഥിസത്രത്തിൽ താമസിച്ചു പഠിക്കുന്ന കുട്ടികൾ, അംഗ്ലിയാക്കാരൊ സുറിയാനിക്കാരൊ നവീകരണക്കാരൊ ആരായാലും വേണ്ടതില്ല, ഞായറാഴ്ച ദിവസം അംഗ്ലിയാപള്ളിയിൽ പോകയും അവിടത്തെ ശുശ്രൂഷയിൽ സംബന്ധിക്കയും ദിവസേന അംഗ്ലിയാപള്ളിക്രമപ്രകാരമുള്ള പ്രാൎത്ഥനപുസ്തകം ഉപയോഗിക്കയും ചെയ്യണമെന്നു ഒരു നിയമം ഉണ്ടെന്നു കേട്ടിട്ടുണ്ടു. പല സുറിയാനിക്കുട്ടികളേയും ഞായറാഴ്ച സുറിയാനിപ്പള്ളിയിൽ കണ്ടിട്ടുള്ളതുകൊണ്ടു ഈ നിയമം അത്ര നിഷ്കൃഷ്ടതയോടുകൂടി നടത്തിയിരുന്നു എന്നു തോന്നുന്നില്ല. എന്നാൽ ഈയിടെ കോളേജിൽ ഇതിനെപ്പററി വലിയ നിൎബ്ബന്ധം തുടങ്ങുകയും എല്ലാകുട്ടികളും അംഗ്ലിയാ പള്ളിക്രമപുസ്തകം വാങ്ങിക്കണമെന്നു ശാഠ്യം തുടങ്ങുകയും ചെയ്തു. ഇതിൽവെച്ചു സുറിയാനിക്കാരും നവീകരണക്കാരും ഉൾപ്പെട്ട വിദ്യാൎത്ഥികൾ ഒത്തുകൂടി ഞായറാഴ്ച സ്വന്ത പള്ളിയിൽ പോകുവാനും സ്വന്ത പ്രാൎത്ഥന ഉപയോഗിപ്പാനും തങ്ങളെ അനുവദിക്കണമെന്നു കോളേജ അദ്ധ്യക്ഷനോടു രേഖാമൂലം അപേക്ഷിക്കയുണ്ടായി. അപ്പോൾ അദ്ധ്യക്ഷൻ വളരെ കോപിക്കയും കുട്ടികൾ ആരെങ്കിലും സുറിയാനിപ്പള്ളിയിൽ പോകയൊ സ്വന്ത പ്രാൎത്ഥനപ്പുസ്തകം ഉപയോഗിക്കയൊ ചെയ്താൽ ഒരു രൂപായിൽ കുറയാത്ത പ്രായശ്ചിത്തം ചെല്ലിക്കുമെന്നു തീരുമാനിക്കയും അംഗ്ലിയാ പ്രാൎത്ഥനപ്പുസ്തകം വരുത്തി ഓരോ കുട്ടിയുടെ ത

ലയിൽ കെട്ടിവെച്ചു വില നിർബ്ബന്ധിച്ചു ഈടാക്കുകയും ചെയ്തിരിക്കുന്നു എന്നു മാത്രമല്ല, വിസമ്മതം പറഞ്ഞ കുട്ടികളോടു മനസ്സില്ലെങ്കിൽ ഇറങ്ങിപ്പൊയ്ക്കൊള്ളണമെന്നും നിങ്ങളുടെ സ്വന്ത സ്കൂൾ ഉള്ളപ്പോൾ എന്തിനു ഇങ്ങോട്ടുവന്നു എന്നും പറഞ്ഞാക്ഷേപിച്ചതായി പല കുട്ടികൾ ഞങ്ങളോടു സങ്കടം പറഞ്ഞിരിക്കുന്നു. ഈ വക ആക്ഷേപങ്ങൾക്കും ശാസനയ്ക്കും സുറിയാനിക്കുട്ടികൾ കീഴ്പ്പെട്ടിരിക്കേണ്ട ഒരു കാലം ഉണ്ടായിരുന്നു. അതിനെ നീക്കാനാണു വലിയ തിരുമേനി കഷ്ടപ്പെട്ടു പള്ളിക്കൂടങ്ങൾ സ്ഥാപിച്ചതു. പിന്നെയും ആട്ടുകൊള്ളണമെന്നു കുട്ടികൾക്കും അവരുടെ മാതാപിതാക്കന്മാൎക്കും നിർബ്ബന്ധമാണെങ്കിൽ അതിനു ഞങ്ങളോടൊ തിരുമേനിയോടൊ സങ്കടം പറഞ്ഞതുകൊണ്ടു ഫലമില്ല. കോളേജുകാർ ആക്ഷേപിക്കുന്നു എന്നുവച്ചു സുറിയാനിക്കുട്ടികൾക്കു നോമ്പു ലംഘിക്കാൻ അനുവാദം കൊടുത്തിട്ടെങ്കിലും അവരുടെ സങ്കടം തീൎക്കാൻ ഇവിടെ തരവുമില്ല.

അതിനാൽ ലിവിങ്ങ്ചൎച്ച് പത്രാധിപർ എഴുതിയിരിക്കുന്നതുപോലെ സുറിയാനി വിദ്യാൎത്ഥികളുടെ മാതാപിതാക്കന്മാരോടു ഞങ്ങൾ ഗുണദോഷിക്കുന്നതെന്തെന്നാൽ:—"നിന്റെ സഭയെ നീ സ്നേഹിക്കുന്നുവൊ? നീ സ്നേഹിക്കുന്നു എങ്കിൽ അതിനെ ആദരിപ്പാനും സ്നേഹിപ്പാനും പഠിപ്പിക്കുന്നതും അതിന്റെ സ്വാധീനശക്തി വ്യാപിക്കുന്നതുമായ പള്ളിക്കൂടത്തിലേക്കു നിന്റെ കുട്ടിയെ അയക്ക. നിന്റെ പുത്രന്മാർ നിന്റെ മതതത്വങ്ങളെ അഗണ്യമാക്കുന്നവരായി തീരരുതെന്നു നിനക്കു താല്പൎയ്യമുണ്ടെങ്കിൽ അവരെ നീ ഭരമേല്പിക്കുന്നതു അതിനു തക്കസ്ഥിതിയിൽ നടത്തപ്പെടുന്ന പള്ളിക്കൂടത്തിൽ ആയിരിക്കണം. ആ വിധത്തിൽ ഉള്ള പള്ളിക്കൂടങ്ങൾ നമുക്കുണ്ടു. പിന്നെ എന്തിനു നിങ്ങളുടെ മക്കളെ കണ്ടവന്റെ ആട്ടും ആക്ഷേപവും കേൾക്കാൻ വിടുന്നു.

---

## രക്ഷയും വിശുദ്ധ ജീവിതവും.

കഴിഞ്ഞ ൩-ാം ലക്കം പത്രികയിൽ ഒരു ഉപദേശിയെ സംബന്ധിച്ചു പ്രസിദ്ധപ്പെടുത്തിയിരുന്ന ലേഖനത്തെ ആസ്പദമാക്കി ഒരു നവീകരണക്കാരൻ ഞങ്ങൾക്കു അയച്ചിരിക്കുന്ന എഴുത്തിൽ താഴെ പറയുന്ന ഭാഗം കാണുന്നു.

"നിങ്ങളുടെ പത്രികയിൽ പല ഘട്ടങ്ങളിലും ഞങ്ങളുടെ സഭയിൽ ഉൾപ്പെട്ടിരുന്ന ഇടമണ്ണിൽ ഇട്ടിയവിരാ ഉപദേശിയെപ്പററി ഓരൊ സൂചനകൾ ഇടുന്നതായി കണ്ടുവരുന്നു. എന്നാൽ ഇങ്ങനെ ഇടുന്നതു നിങ്ങളുടെ (നിങ്ങൾ ഉൾപ്പെട്ടിരിക്കുന്ന സഭയുടെ) കണ്ണിൽ കോൽ ഇരിക്കുമ്പോൾ അതിനെ എടുത്തുകളയാതെ മററുള്ളവരുടെ കണ്ണിലെ കരടു എടുക്കുന്നതിലേക്കു എന്തിനായിട്ടാണു ഭാവിക്കുന്നതു. അതിനെ എടുത്തുകളഞ്ഞതിന്റെ ശേഷം ഇങ്ങനെ ചെയ്തിരുന്നെങ്കിൽ അത്യന്തം ശ്ലാഘ്യനീയമായി ഭവിച്ചേനെ. എന്നാൽ ഇപ്പോൾ ഇരിക്കുന്നതു ദൈവം മനുഷ്യരെ തന്നെ സ്തുതിക്കുന്നതിലേക്കു സൃഷ്ടിച്ചവർ തന്നെ സങ്കടപ്പെടുത്തുന്ന

എന്നുള്ള സ്ഥിതിയിലാണ. ഇയാൾ ഒരു അയ്മേനിയും ഞങ്ങളുടെ സഭയിലുള്ള പ്രഥമഗണനീയന്മാരിൽ ഒരുവൻതന്നെയും ആയിരുന്നിട്ടും ഇയാളെ ഏകകുററത്തിൽ കണ്ടുപിടിച്ചപ്പോൾ ഉടൻ ഞങ്ങൾ എന്താണ് ചെയ്തതു നിങ്ങൾക്കറിയാമല്ലൊ. നിങ്ങൾ ആക്ഷേപം പറയുന്ന ഞങ്ങളുടെ സ്ഥിതി ഇങ്ങനെ. എന്നാൽ നിങ്ങളുടേതു ഒന്നു നോക്കാം. നിങ്ങളുടെ സഭയിൽ അയ്മേനിയെന്നുവേണ്ടാ പട്ടക്കാർ, ശെമ്മാശ്ശന്മാർ ഇവർ തന്നെ ഇയാൾ ചെയ്തിട്ടുള്ളതിലും നികൃഷ്ടമായ കൃത്യം ചെയ്യുവരുന്നു. എന്നിട്ടും നിങ്ങൾ അറിഞ്ഞിട്ടുപോലും അവരെ ധിക്കരിക്കാതെ ഇരിക്കുമ്പോൾ ഉത്സാഹിപ്പിക്കുകയെന്നു പറയാമല്ലൊ..............ഇങ്ങനെ ഇരിക്കുന്ന നിങ്ങൾ ആണോ കുററം കൊടുത്ത ഒരാളിനെയും ആ സഭയേയും പററി പറയുന്നതു. മനഃസാക്ഷിയ്ക്കു വിരോധമായിട്ടു പറയുന്നതു ആണോ ഞങ്ങൾക്കു ഉചിതമാണൊ. കൊള്ളാം നിങ്ങൾ ഇവയെല്ലാം നിവാരണം ചെയ്തിട്ടു പറഞ്ഞിരുന്നുവെങ്കിൽ നന്നായിരുന്നു. കുററം പറഞ്ഞിട്ടു അവനെ തള്ളിയ സഭയെ ആക്ഷേപിച്ചു അതിൽ നികൃഷ്ടമായ കൃത്യം ഒരിക്കലും ചെയ്യാൻ പാടില്ലാത്ത ആളുകൾ ചെയ്തിട്ടുപോലും അവൎക്കു യാതൊരു ശിക്ഷയും കൊടുക്കാത്തവർ ഒരുത്തൻ പറഞ്ഞാൽ അതു എത്ര ന്യായമാണ............."

ഈ എഴുത്തിനെക്കുറിച്ചു രണ്ടുമൂന്നു വാക്കുകൾ പറയാൻ വിചാരിക്കുന്നു.

൧. ൯-ാം ലക്കം പത്രികയിൽ ഞങ്ങളുടെ ഒരു ലേഖകൻ ചൂണ്ടിപ്പറഞ്ഞതു ഇടമണ്ണിൽ ഇട്ടിയവിരാ ഉപദേശിയെക്കുറിച്ചാണെന്നൊ അയാൾ ഒരു വലിയ പാപത്തിലും ശിക്ഷയിലും അകപ്പെട്ടുവെന്നൊ വ്യക്തമായി പറഞ്ഞിട്ടില്ലായിരുന്നു. ടി ഉപദേശിയെക്കുറിച്ചു ഞങ്ങൾക്കുള്ള കേട്ടറിവു വിശുദ്ധിയുടെ പരമകാഷ്ഠയിൽ ജീവിക്കുന്ന ഒരാൾ എന്നും പാപം ചെയ്വാൻ ഒരിക്കലും പാടില്ലാത്ത മാലാഖാമാൎക്കൊത്ത അവസ്ഥയിൽ ഇരിക്കുന്നവനെന്നു തന്നത്താൻ ഉപദേശിക്കയും അങ്ങിനെ നവീകരണക്കാർ ഐകകണ്ഠ്യേന സമ്മതിക്കയും ചെയ്തിട്ടുള്ള ഒരാൾ എന്നുമായിരുന്നു. ഇങ്ങനെയുള്ള ഒരാൾ ഒരു കഠിനപാപത്തിലും ശിക്ഷയിലും അകപ്പെട്ടു എന്നു മേൽ പകൎത്തിയിരിക്കുന്ന എഴുത്തുകൊണ്ടു വെളിപ്പെട്ടിരിക്കുന്നതു വാസ്തവമായിരുന്നാൽ അതു മാളികയിൽ പ്രസംഗിക്കപ്പെടേണ്ട ഒരു സംഗതിയാണ. എന്നിട്ടും ൯-ാം ലക്കം പത്രികയിലെ ഞങ്ങളുടെ ലേഖകൻ ഇത്ര ഗൂഢാൎത്ഥത്തിൽ എഴുതിവച്ചതിൽ ആശ്ചൎയ്യപ്പെടുന്നു.

൨. ഞങ്ങൾ ഉൾപ്പെട്ട സുറിയാനിസഭയിലെ അയ്മേനികളിൽ മാത്രമല്ല പട്ടക്കാരിലും ശെമ്മാശ്ശന്മാരിലും ഇതുപോലെയുള്ള കുററം ഇരിക്കുമ്പോൾ നവീകരണ ഉപദേഷ്ടാവിന്റെ കുററം എടുത്തു പറഞ്ഞതു ശരിയല്ലെന്നാണു ടി എഴുത്തുകാരൻ വാദിക്കുന്നതു. ഞങ്ങളുടെ സഭ മുഴുവൻ ശുദ്ധമാണെന്നു വന്നാൽ അതിനു പാപമില്ലെന്നൊ പറവാൻ ഞങ്ങൾ ഒരിക്കലും തയാറില്ല. ഞങ്ങളിൽ അയ്മേനികളും പട്ടക്കാരും മാത്രമല്ലാ പാത്രിയക്കീസുവരെ എല്ലാവരും പാപികളാണെന്നാണ ഞങ്ങളുടെയും ഓരോരുത്തരുടെയും വിശ്വാസം. പാപത്തിൽ തരഭേദം ഉണ്ടായിരിക്കാമെങ്കിലും നിങ്ങൾക്കു പാപമില്ലെന്നു പറയുന്നപക്ഷം നിങ്ങൾ നിങ്ങളെ തന്നെ വഞ്ചിക്കയാണെന്നത്രെ ഞങ്ങളുടെ സഭ സ്ഥാപിച്ച ഉപദേഷ്ടാക്കൾ ഞങ്ങളെ പഠിപ്പിച്ചിരിക്കുന്നതു. ഞങ്ങൾക്കുവേണ്ടി കൎത്താവു ഈ ലോകത്തിലേക്കു ഇറങ്ങിവന്നതും കഷ്ടമനുഭവിച്ചതും മരിച്ചതും താൻമൂലം പാപമോചനം ലഭിക്കുന്നതിനുവേണ്ടി വിശുദ്ധ ക്രൂദാശകളും പ്രത്യേകം അനുതാപം കുമ്പസാരമോചനം ഇവയും ഞങ്ങൾക്കു ഏൎപ്പെടുത്തിതന്നതും ഞങ്ങൾ പാപികളാകകൊണ്ടാണ. പാപം ചെയ്യുന്നവരോടു അനുതാപം പ്രസംഗിക്കയും അവരെ കുമ്പസാരിപ്പിക്കയും അനുതപിക്കുന്നതായാൽ യഥായോഗ്യം ശിക്ഷയോടുകൂടെ മോചിക്കയും ചെയ്വാൻ ഞങ്ങളുടെ സഭ ഏൎപ്പാടു ചെയ്തിട്ടുണ്ടു. അതുപോലെ ഏറെക്കുറെ ശക്ഷിക്കുതക്കവണ്ണം ചെയ്തുവരുന്നുമുണ്ടെന്നാണ ഞങ്ങളുടെ അറിവു.

നവീകരണക്കാർ അനുതാപമൊ കുമ്പസാരമൊ രക്ഷകനൊ ആവശ്യമില്ലെന്ന നിലയിലാണ ഇപ്പോൾ എത്തിയിരിക്കുന്നതു. എന്തെന്നുവച്ചാൽ പാപം കൂടാതെ വിശുദ്ധിയിൽ ജീവിക്കാമെന്നും അങ്ങിനെ ജീവിക്കുന്നു എന്നും വിശ്വസിച്ചാൽ, പിന്നീടു അവൎക്കു പാപം ചെയ്വാൻ പാടില്ലെന്നും പാപം അവരെ തീണ്ടുകയി

ല്ലെന്നുമാണു ഇവർ പ്രസംഗിക്കുന്നതും ഉപദേശിക്കുന്നതും. ഞാൻ നീതിമാന്മാരെയല്ലാ, പാപികളെയത്രെ വിളിപ്പാൻ വന്നതെന്നു കർത്താവു കല്പിച്ചിരിക്കുന്നതു ആലോചിക്കുമ്പോൾ നീതിമാന്മാരായ നവീകരണക്കാരെ കർത്താവു വിളിയ്ക്കുന്നില്ലെന്നും അവൎക്കു കർത്താവിനെക്കൊണ്ടു ആവശ്യമില്ലെന്നുംകൂടെ വരുന്നു. അങ്ങിനെയുള്ള "വിശുദ്ധന്മാർ" ഭയങ്കരമായ പാപത്തിൽ വീഴുന്നതായാൽ അതുമെല്ലെ പറകയല്ല, ഉറച്ചുവിളിച്ചുപറയേണ്ടതു അത്യാവശ്യംതന്നെ. ഈ വക ദുരുപദേശങ്ങളാൽ സാധുക്കളെ വഞ്ചിക്കയും അനുതാപത്തിന്റെ വാതിൽ അടച്ചുകളകയും ചെയ്യുമൂലം എത്രയായിരം ആത്മാക്കളെയാണ് ഈ ക്രൂരർ നരകത്തിലേക്കു വലിച്ചിഴച്ചുകൊണ്ടുപോകുന്നതു. ഇവരുടെ ഉപദേശം വഞ്ചനയാണെന്നു മനുഷ്യൎക്കു മനസ്സിലാവാൻ ദൈവം അവരുടെ നഗ്നതയെ വെളിപ്പെടുത്താതിരിക്കയില്ല. മേൽ പകൎത്തിയിരിക്കുന്ന എഴുത്തിൽ പേർ പറയുന്ന ഉപദേശി ഈ പൈശാചിക ഉപദേഷ്ടാക്കളിൽ അഗ്രഗണ്യനാണ്. ലേഖകൻ പറയുന്ന സംഗതി ശരിയാണെങ്കിൽ അയാളുടെ വാചാലതയും പരാക്രമവുംകൊണ്ടു പാപകൂപത്തിൽ വീണിരിക്കുന്ന ആത്മാക്കളുടെ നാശത്തെക്കുറിച്ചു അത്യന്തം വ്യാകുലനായിരിക്കുന്ന കർത്താവു അവരുടെയും മറ്റുള്ളവരുടെയും അറിവിനുവേണ്ടി അയാളുടെ "വിശുദ്ധ ജീവിത"ത്തിന്റെ സ്വഭാവം ഇപ്പോൾ വെളിപ്പെടുത്തിയിരിക്കയാണു. ഡേവീഡ് എന്നൊരു വിദ്വാൻ ഇവിടെ വന്നു ഞാൻ പാപത്തെ ഉപേക്ഷിച്ചിട്ടു പതിനേഴു വൎഷമായി എന്നും ഇതിനിടയിൽ യാതൊരു പാപവും ചെയ്തിട്ടില്ലെന്നും പ്രസംഗിച്ചു. ആ പ്രസംഗം ഞങ്ങളുടെ ചെവിയ്ക്കു കേട്ടതാണു. ഏറെ താമസിയാതെ അമേരിക്കായിൽനിന്നു ഇവന്റെ മൎയ്യാദ വെളിപ്പെട്ടു. വിശുദ്ധ ജീവിതത്തിന്റെ ഫലമായി അവൻ "വിശുദ്ധ" വ്യഭിചാരം ചെയ്തു. ഇനി പാപം ചെയ്വാൻ പാടില്ലാത്തതെന്നു ഘോഷിച്ച അവന്റെ വിശുദ്ധാവസ്ഥയുടെ നഗ്നത വെളിപ്പെടുകയും ഇവന്റെ ഉപദേശം പൈശാചികമാണെന്നു ദൈവം കാണിച്ചുകൊടുക്കയും ചെയ്തു. ഇതുകൊണ്ടും ഇവിടെയുള്ള നവീകരണക്കാർ തൃപ്തിപ്പെടുകയില്ല. വിശുദ്ധി! വിശുദ്ധി! പാപം ചെയ്വാൻ ഇട വരികയില്ല, പാപം ചെയ്യാവുന്ന അവസ്ഥയിലല്ല ഇവരുടെ ജീവിതം എന്നിങ്ങനെ ഇവർ പിന്നെയും ഘോഷിച്ചുകൊണ്ടു നടക്കുന്നു. അപ്പോൾ ഇതാ സൎവ്വശക്തനായ ദൈവം, വിശുദ്ധിയിൽ പൂൎണ്ണനായ കർത്താവുതന്നെ, ഈ നാട്യവിശുദ്ധന്മാരിൽ അഗ്രഗണ്യന്റെ കപടതയേയും അശുദ്ധിയേയും പരസ്യമാക്കി. വഞ്ചിക്കപ്പെട്ടുപോയവരുടെ മനസ്സുതിരിവിനും സാധുക്കൾ വഞ്ചനയിൽ അകപ്പെടാതിരിപ്പാനും അനുതാപത്തിന്റെ വാതിൽ അടയ്ക്കപ്പെടാതിരിപ്പാനുംവേണ്ടി കരുണാവാരിധിയായ ദൈവം വെളിപ്പെടുത്തിയ ഈ സംഭവം പ്രസ്താവിച്ചതു തെറ്റാണെന്നാണു നമ്മുടെ നവീകരണ ലേഖകൻ എഴുതിയിരിക്കുന്നതു. അതു എത്രത്തോളം മറച്ചുവയ്ക്കുമൊ അത്രത്തോളം ദൈവകോപത്തിനു പാത്രമാകുമെന്നു ഞങ്ങൾ ഭയപ്പെടുന്നു. ഇതു മാളികമേൽ പ്രസംഗിക്കപ്പെടേണ്ട ഒരു സംഗതിയാണെന്നു ഞങ്ങൾ മേൽ പ്രസ്താവിച്ച കാരണം ഇതാകുന്നു.

നമ്മുടെ ഈ ലേഖകൻ പറയുന്ന വേറൊരു സംഗതി പാപം ചെയ്ത ആളിനെ നവീകരണക്കാർ ശിക്ഷിച്ചെന്നും സുറിയാനിസഭ ഒരു തരക്കാരെ ശിക്ഷിക്കുന്നില്ലെന്നും ആകുന്നു. മറച്ചാൽ മറകയില്ലാത്ത വിധത്തിൽ ദൈവം വെളിപ്പെടുത്തിയ ഒരു കേസു വന്നപ്പോൾ നിവൃത്തിയില്ലാഞ്ഞു ശിക്ഷിക്കേണ്ടിവന്നതു ഒരു പ്രശംസയായിട്ടു നമ്മുടെ ലേഖകൻ പറഞ്ഞുകൊള്ളുന്നു. ശരിതന്നെ, താടിയുടെ അൎദ്ധഭാഗം മുറിയ്ക്കപ്പെട്ടതിനാൽ ശിഷ്ടവും മുറിച്ചുകളഞ്ഞേച്ചു താടി വളരുന്നതുവരെ ഭ്രാന്തു നടിച്ച വിദ്വാനെ എത്ര ശിക്ഷിച്ചു. ആ വിദ്വാൻ വികാരിതപം ഭരിച്ചു താമസിച്ചിരുന്ന സ്ഥലത്തുനിന്നും ആരും അറിയാതെ ഒളിച്ചുപൊയ്ക്കളഞ്ഞതിനെക്കുറിച്ചു എന്തെല്ലാം അന്വേഷണങ്ങൾ നടത്തി. "വിശുദ്ധ" ചുംബനം ചെയ്യുന്നതു യാദൃച്ഛികമായി സ്വന്ത കണ്ണാൽ കണ്ടു എന്ന വിശ്വസ്തനായ ഒരു അംഗ്ലിയാപാദ്രി ആരെക്കുറിച്ചു സാക്ഷീകരിക്കുന്നുവൊ അയാൾക്കു വല്ല കുറവുമുണ്ടൊ? ഇതൊക്കെ പോകട്ടെ. നവീകരണത്തിന്റെ പിതാമഹന്റെ കാൎയ്യംതന്നെ ആലോചിച്ചുനോക്കട്ടെ. "പിശാചിന്റെ കണിയിൽ വീണതുകൊണ്ടു പഠിച്ചിരുന്ന പള്ളിക്കൂടത്തിൽനിന്നു തള്ളപ്പെടുകയും" ആ "വിശുദ്ധ" ജീവിതത്തെ അവ

സാനത്തോളം പാലിച്ചുകൊണ്ടുപോകയും ചെയ്യുയാൾക്കു വല്ല കുററവും ഉണ്ടോ? പരിശുദ്ധനായിട്ടല്ലെ എണ്ണപ്പെട്ടിരിക്കുന്നതു. അതുകൊണ്ടു നവീകരണത്തിന്റെ പുണ്യമൊന്നും പറഞ്ഞു പ്രശംസിക്കാൻ പുറപ്പെടരുതെന്നു ഞങ്ങൾ ഓൎപ്പിച്ചുകൊള്ളുന്നു.

സുറിയാനിക്കാർ ശിക്ഷിക്കുന്നില്ലന്നു ഒരു ആക്ഷേപം നമ്മുടെ ലേഖകൻ പറയുന്നു. ശിക്ഷ കൂടാതെയിരിക്കുന്ന പാപികൾ വളരെയുണ്ടെന്നു ഞങ്ങൾ സമ്മതിക്കുന്നു. അതു സഭയുടെ കുററമല്ല. പാപിയെ അനുതാപത്തിലേക്കു പ്രോത്സാഹിപ്പിക്കുന്നു. അവനെ കുമ്പസാരിപ്പിക്കുന്നു അവൻ കുററക്കാരനാണെന്നു കണ്ടാൽ ശിക്ഷിക്കയും ചെയ്യുന്നു. ആ കുററവും ശിക്ഷയും പരസ്യപ്പെടുത്താവുന്നവയല്ല. പരസ്യപ്പെടുത്തുന്നതു ഞങ്ങളുടെ സഭയുടെയെന്നല്ലാ എല്ലാ പ്രാചീന സഭകളുടെയും നിയമപ്രകാരം കുററകരമാണു. അതിനാൽ നമ്മുടെ ലേഖകൻ അറിയുന്നില്ലായിരിക്കും. അതിനു ഞങ്ങളുടെ സഭയും അദ്ധ്യക്ഷന്മാക്കുമാണൊ കുററം?.

ഒരു "വിശുദ്ധ"ന്റെ വിശുദ്ധി അശുദ്ധമായി പരിണമിച്ചു എന്നു നമ്മുടെ നവീകരണലേഖകൻ സമ്മതിച്ചിരിക്കുന്നതിൽനിന്നു സുറിയാനിക്കാർ പഠിക്കേണ്ട ചില പാഠങ്ങൾ ഉണ്ടു. അവ എല്ലാവരും ഈ അവസരത്തിൽ എങ്കിലും പഠിച്ചുകൊള്ളണമെന്നു ഞങ്ങൾക്കപേക്ഷയുണ്ടു. അവ എന്തെല്ലാമെന്നാൽ:-

൧- പാപം ചെയ്യാതിരിപ്പാൻ സൂക്ഷിക്കേണ്ടതു ആവശ്യവും നമ്മുടെ ചുമതലയുമാണു. എങ്കിലും സ്ത്രീയിൽനിന്നു ജനിച്ചവരിൽ കൎത്താവീശോമിശിഹായല്ലാതെ പാപമില്ലാത്തവനും വിശുദ്ധനുമായി ആരുമില്ല.

൨- മനുഷ്യൻ ഈ ലോകത്തിൽ ജീവിയ്ക്കുന്ന കാലമെല്ലാം പരീക്ഷയിൽ ഇരിക്കുന്നു. അവനു പാപമില്ലെന്നൊ, രക്ഷിയ്ക്കപ്പെട്ടുപോയെന്നൊ, ഇനി പാപം ചെയ്വാൻ പാടില്ലാത്ത അവസ്ഥയിൽ എത്തിയിരിക്കുന്നു എന്നൊ പറഞ്ഞാൽ അതു പൈശാചികവും അനുതാപത്തിന്റെ വാതലിനെ അടച്ചുകളയുന്നതിനുവേണ്ടി ആകൎക്കർസാ എന്ന വിദ്വാൻ ഉപദേശിച്ചുതരുന്ന വിദ്യയും ആകുന്നു.

൩. ക്രിസ്തുവിൽ വിശ്വസിച്ച ഒരു പാപിക്കു അനുതാപവും ഏററുപറച്ചിൽ ആകുന്ന സത്യകുമ്പസാരവും കൊണ്ടല്ലാതെ മോചനം സാദ്ധ്യമല്ല.

൪- രണ്ടാം വകുപ്പിൽ വിവരിച്ച ദുരുപദേശങ്ങളെ പ്രസംഗിക്കുന്ന നവീകരണ ഉപദേഷ്ടാക്കളുടെ ഉപദേശങ്ങൾ പൈശാചികവും വേദസാക്ഷികൊണ്ടു നമ്മുടെ കൎത്താവിനെ പരീക്ഷയിൽ അകപ്പെടുത്താമെന്നു വിചാരിച്ച സാത്താന്റെ അനേകം കൌശലങ്ങളിൽ ഒന്നുമാകുന്നു.

൫. ഈവക ഉപദേശികളെ സത്യോപദേഷ്ടാക്കളെന്നൊ ദൈവവചനംപ്രസംഗിക്കുന്നവരെന്നൊ വിചാരിക്കയൊ അവരുടെ പ്രസംഗം കേൾക്കയൊ ചെയ്യരുതു.

൬. ഈവക ഉപദേഷ്ടാക്കളുടെ പൈശാചികം വെളിപ്പെടുത്തുന്നതിനു ദൈവം ഇപ്പോൾ കാണിച്ചുതന്നിരിക്കുന്ന ലക്ഷ്യം കണ്ടിട്ടെങ്കിലും ദൈവത്തോടു മത്സരിച്ചു ഇനിയും ഈ കൂട്ടരുടെ പിന്നാലെ ഓടിനടന്നു ദൈവത്തെ കോപിപ്പിക്കരുതു.

൭. സ്ത്രീയോഗമെന്നു പറയുന്നതു ദുൎബ്ബലപാത്രങ്ങളായ ഇവരെ കണിയിൽ അകപ്പെടുത്തുന്നതിനു പിശാചു കൊണ്ടുവന്നിരിക്കുന്ന വേറൊരു സൂത്രമാകുന്നു. പുരുഷന്മാരുടെ കൂട്ടത്തിൽ വച്ചും പരസ്യമായും സ്ത്രീകളോടു പറവാൻ പാടില്ലാത്ത ഒരു രഹസ്യവും കൎത്താവു നമ്മെ ഭരമേല്പിച്ചിട്ടില്ല. അവൎക്കു പ്രത്യേകം യോഗം ഉണ്ടാക്കുന്നതിന്റെ ഉദ്ദേശമെല്ലാം തിന്മയിൽനിന്നു ഉത്ഭവിക്കുന്നതാണു. അതിനാൽ പുരുഷത്വവും സ്ത്രീകളുടെ പാതിവ്രത്യത്തെക്കുറിച്ചു താല്പൎയ്യവുമുള്ളവർ തങ്ങളുടെ സ്ത്രീകളെ ഈ വക യോഗങ്ങളിലേക്കു അയക്കരുതു. ഉപദേശിയെന്നൊ ദൈവവചനമെന്നൊ നടിച്ചും വേദപുസ്തകം കക്ഷത്തിൽ കിടുകിയുംകൊണ്ടുവരുന്ന ഈ കൂട്ടർ ഏതെങ്കിലും വീട്ടിൽ വന്നാൽ സ്ത്രീകളുമായി യാതൊരു സഹവാസത്തിനും ഇട കൊടുക്കാത്ത വിധത്തിൽ കരുതൽ ചെയ്യേണ്ടതാകുന്നു. ഈ കൂട്ടരിൽ ചിലർ വടക്കുവച്ചു തല്ലു കൊണ്ടെന്നു പറഞ്ഞു സുറിയാനിക്കാരെ സദാചാരക ആക്ഷേപിക്കാറുണ്ടു. ഇങ്ങനെയുള്ളവർ തല്ലു കൊള്ളുന്നതു ആശ്ചൎയ്യമല്ല.

# മ്ശിഹാനുകരണം.

## അദ്ധ്യായം ൧൨.

## പരീക്ഷാനിരോധം.

ഇഹലോകത്തിൽ നാം ജീവിക്കുന്ന കാലത്തോളം പരീക്ഷയുടെ ഉപദ്രവത്തിൽനിന്നും വേദനയിൽനിന്നും ഒഴിഞ്ഞിരിക്കാൻ പ്രയാസമാണു; ഈ വാസ്തവത്തെ ആസ്പദമാക്കീട്ടാകുന്ന യോബിന്റെ പുസ്തകത്തിൽ "ഭൂമിയിൽ മനുഷ്യജീവിതം ഇടവിടാതെയുള്ള ഒരു യുദ്ധം അത്രെ" എന്നു എഴുതപ്പെട്ടിരിക്കുന്നതു. അതുകൊണ്ടു നമ്മിൽ ഓരോരുത്തനും അവനവനു സഹജമായ പരീക്ഷകളിൽ ശ്രദ്ധയോടു കൂടിയിരിക്കേണ്ടതും ജാഗ്രതയോടും പ്രാർത്ഥനയോടുംകൂടി സ്ഥിരമായിരിക്കേണ്ടതും ആകുന്നു. അതല്ലെങ്കിൽ നമ്മുടെ "ശത്രുവും കാണുന്നവരെ പിടിച്ചു വിഴുങ്ങാനായി ഉറക്കമില്ലാതെ സദാ ചുററിത്തിരിഞ്ഞു നടക്കുന്നവനും ആയ" പിശാചു കാവലില്ലാത്ത ഏതെങ്കിലും ഒരു സ്ഥലം നമ്മിൽ കണ്ടുപിടിക്കയും ആ സ്ഥലത്തുകൂടി അവൻ കടന്നു അവന്റെ മായാമോഹങ്ങളെ നമ്മിൽ പ്രവൃത്തിക്കയും ചെയ്യും.

മനുഷ്യരാൽ പ്രാപിക്കാവുന്ന വിശുദ്ധിയുടെ ഏററവും ഉയൎന്ന പതനം പരീക്ഷയുടെ കയ്യേററത്തിൽനിന്നുള്ള വിടുതൽ അല്ല; ഇഹലോകജീവിതത്തിൽ പരീക്ഷകൾ കൂടിയേ കഴിയൂ. എന്നാൽ പരീക്ഷകൾ വളരെ അപകടകരവും വേദനപ്പെടുത്തുന്നവയും ആണെന്നിരുന്നാലും അവ അത്യന്തം ഗുണത്തെ ചെയ്യുന്നു; കാരണം, അവ നമ്മെ വിനയപ്പെടുത്തുകയും ശുദ്ധീകരിക്കയും പൂൎണ്ണതയിലേക്കു വഴി കാണിക്കയും ചെയ്യുന്നതത്രെ. മ്ശിഹായുടെ സകല പിൻഗാമികളും അധികമായ ദുഃഖത്തോടും അരിഷ്ടതയോടുംകൂടിയാകുന്ന ദൈവരാജ്യത്തിൽ പ്രവേശിച്ചിട്ടുള്ളതു. എന്നാൽ പരീക്ഷകളെ സഹിക്കാൻ കഴിയാഞ്ഞവർ പരിശുദ്ധന്മാരുടെ വിശ്വാസത്തിൽനിന്നും ആശയിൽനിന്നും വീഴുകയും കേവലം നിരസിക്കപ്പെടുകയും ചെയ്തു.

യോഗങ്ങൾ എത്ര പാവനങ്ങളായിരുന്നാലും അല്ലെങ്കിൽ യാതൊരു സ്ഥലം എത്ര ഗൂഢമായി ദൂരദേശത്തു ഏൎപ്പെടുത്തപ്പെട്ടതായിരുന്നാലും, അവയ്ക്കു പരീക്ഷകൾ ഉണ്ടാകാതെയിരിക്കയില്ല; പരീക്ഷകൾ ഉണ്ടാകുന്നതുകൊണ്ടു നാം നമ്മുടെ താഴ്മ ഉപയോഗിക്കേണ്ടി വരുന്നു; ക്ഷമാസഹിതം നാം കീഴടങ്ങാൻ വേണ്ടി ഞെരുക്കങ്ങൾ ഉത്ഭവിക്കയും ചെയ്യുന്നു. മനുഷ്യപ്രകൃതി പാപത്തിൽ ജനിച്ചിരിക്കകൊണ്ടും സകല പരീക്ഷകൾക്കും കാരണങ്ങളായ അമിതമോഹങ്ങൾ അതിൽതന്നെയുള്ളതുകൊണ്ടും ഇഹലോകജീവിതത്തിൽ അതിന്റെ സ്ഥിതി മേല്പറഞ്ഞതായിരിപ്പാൻ നിബന്ധമാകുന്നു; ഇങ്ങനെയിരിക്കെ, ഒരു പരീക്ഷ അവസാനിച്ചാൽ മറെറാന്നു ഉത്ഭവിക്കുന്നു; മനുഷ്യൻ ഏതൊരു സ്ഥിതിയിൽനിന്നു വീണുവോ ആ സ്ഥിതിയിൽ അവനുണ്ടായിരുന്ന ശുദ്ധതയും പൂൎണ്ണതയും വീണ്ടും പ്രാപിക്കുന്നതുവരെ അവൻ ഏറക്കുറെ തിന്മ സഹിക്കേണ്ടിയിരിക്കുന്നു.

പരീക്ഷകളിൽനിന്നു ഓടിയൊളിപ്പാൻ ശ്രമിക്ക ഹേതുവായിട്ടു അനേകമാളുകൾ അവിയിലേക്കു കിഴുക്കാംതൂക്കമായി വീണിട്ടുണ്ടു. എന്തെന്നാൽ ഓട്ടംകൊണ്ടല്ല, എന്നാൽ ക്ഷമ, വിനയം എന്നിവകൊണ്ടാകുന്നു നമ്മുടെ ശത്രുക്കളെക്കാൾ നാം ബലവാന്മാരായിത്തീരേണ്ടതു. ഒരുത്തൻ പരീക്ഷകളെ വേരോടെ പറിച്ചുകളയാതെ പുറമെമാത്രം അവയെ തടുക്കുന്നതായാൽ അവയെ കീഴടക്കാൻ അവനു സാധിക്കുന്നതല്ല. എന്നു മാത്രമല്ല പരീക്ഷകൾ പൂൎവ്വാധിക ശക്തിയോടെ തുടരെ തുടരെ ഉണ്ടാകയും അവൻ പൂൎവ്വാധിക ശക്തിയോടെ അവയോടു യുദ്ധം ചെയ്യേണ്ടതായും വരും. ശക്തിമത്തായ ശ്രമങ്ങൾ കൊണ്ടും ക്ഷമാരഹിതമായ ആകുലം കൊണ്ടും അനല്പമായ കാഠിന്യംകൊണ്ടും അല്ല പരീക്ഷകളിൽ ജയം പ്രാപിക്കേണ്ടതു; പിന്നയൊ ക്രമേണയുള്ള വളൎച്ചകൊണ്ടും ദൈവസഹായം ആവശ്യപ്പെടുന്ന ക്ഷമയോടുകൂടിയ സഹന ശക്തികൊണ്ടും അത്രെ.

നിന്റെ സ്വന്ത പരീക്ഷകളിൽ, പരീക്ഷിക്കപ്പെടുകയും പരീക്ഷകളെ ജയിക്കയും ചെയ്യുവരോടു ആലോചിക്കുക; നിന്റെ സഹോദരന്റെ പരീക്ഷകളിൽ

കഠിനമായി അവനോട്ട പെരുമാറാതെ, അന്യന്മാർ നിന്നോട്ട എങ്ങനെ പ്രവൃത്തിക്കേണമെന്ന നീ വിചാരിക്കുന്നുവോ അങ്ങനെ അവനോടും പ്രവൃത്തിച്ചു അവനെ ആശ്വസിപ്പിക്കുക.

പരീക്ഷയുടെ പ്രാഥമികാക്രമണത്തെ ആശ്ചര്യകരമാകുംവണ്ണം കഠിനവും ആപൽക്കരവും ആക്കിച്ചെയ്യുന്നതു ദൈവവിശ്വാസമില്ലായ്മയിൽനിന്നുളവാകുന്ന നമ്മുടെ മനസ്സിന്റെ അസ്ഥിരതയാകുന്നു. അമരമില്ലാത്ത ഒരു കപ്പൽ പ്രതികൂലമായ കാറ്റുകളാൽ എപ്രകാരം അങ്ങുമിങ്ങും തള്ളപ്പെടുന്നുവൊ അപ്രകാരമാകുന്നു ദൈവവിശ്വാസമില്ലാത്ത ഒരു അസ്ഥിരൻ പരീക്ഷകളാകുന്ന അലകളാൽ അങ്ങോട്ടും ഇങ്ങോട്ടും തട്ടി അലയപ്പെടുന്നതു.

സ്വർണ്ണം അഗ്നിയിലും സ്വീകാരയോഗ്യരായ മനുഷ്യർ നിർഭാഗ്യമാകുന്ന ചൂളയിലും ഇട്ടു പരീക്ഷിക്കപ്പെടുന്നു. പരീക്ഷ നമ്മെ അതിൽ അകപ്പെടുത്തി നമുക്കു സഹന ശക്തി എത്രമാത്രമുണ്ടെന്നു കാണിക്കുന്നതുവരെ, നമ്മിൽ മറഞ്ഞുകിടക്കുന്ന ശക്തിയെപ്പററി നമുക്കു അറിയാൻ കഴികയില്ല. നാം അഹങ്കാരത്തോടിരിക്കാതെ പ്രാഥമികാക്രമണത്തെ തടുകാൻ ശ്രദ്ധാപൂർവ്വം കാത്തിരിക്കേണ്ടതാകുന്നു. കാരണം, ശത്രുവിന്റെ വരവിൽതന്നെ എതിർത്തു നമ്മുടെ ഹൃദയഗോപുരത്തിൽ അവനെ പ്രവേശിപ്പിക്കാതിരുന്നാൽ ക്ഷണത്തിൽ നമുക്കു അവനെ തോല്പിക്കാവുന്നതാണു.

"രോഗാരംഭത്തിൽ തന്നെ മരുന്നു സേവിക്കുക. രോഗം കഠിനമായിപ്പോയാൽ പിന്നീടു സേവിക്കുന്ന മരുന്നു യാതൊരു ഗുണവും ചെയ്യുകയില്ല."—എന്നു ഒരു വിദ്വാൻ പറഞ്ഞിരിക്കുന്നു. ആപൽക്കരമാകുംവണ്ണം നിരന്തരമായി വളരുന്ന പാപത്തിന്റെ ആക്രമണത്തെ സംബന്ധിച്ചും ഈ ഉപദേശം കൊടുക്കപ്പെടാകുന്നതാണു: തിന്മ ആദ്യമായി ഒരു വെറും വിചാരം വഴിയായി ഉള്ളിൽ കടന്നുകൂടുന്നു. ഈ വിചാരത്തെപ്പററി നാം പൂർണ്ണമായി ചിന്തിക്കുന്നു. ഈ ചിന്ത ഇന്ദ്രിയാനന്ദവും, പിന്നീടു അമിതമായ ആഗ്രഹവും ഒടുവിൽ മനസ്സിന്റെ പൂർണ്ണസമ്മതവും ഉണ്ടാക്കിത്തീർക്കുന്നു. ഇപ്രകാരം നിന്ദ്യനായ ശത്രുവിന്റെ പ്രാഥമികാക്രമണത്തെ തടുക്കാഞ്ഞതുകൊണ്ടു അവൻ ക്രമേണ നമ്മുടെ ഹൃദയത്തിങ്കലേക്കു അടുക്കയും അതിനെ പൂർണ്ണമായി കരസ്ഥമാക്കയും ചെയ്യുന്നു; നമ്മുടെ ഉദാസീനത നിമിത്തം ശത്രുവിനെ നിരോധിക്കുന്നതിനു താമസം വരുന്തോറും നിരോധിക്കാനുള്ള ശക്തി ദിവസേന കുറയുകയും, തദനുസരണം ശത്രുവിന്റെ ശക്തി വർദ്ധിക്കയും ആണു ചെയ്യുന്നതു.

ചിലക്കു മാനസാന്തരത്തിന്റെ ആദികാലങ്ങളിലും ചിലക്കു അവസാനകാലങ്ങളിലും ആയിരിക്കും പരീക്ഷകൾ പൂർവ്വാധികം ശക്തിയായിത്തോന്നുന്നതു; ചിലർ ഭക്തികെട്ടത്ത തങ്ങളുടെ ജീവകാലം മുഴുവനും, എന്നാൽ മററുചിലർ വളരെ കുറച്ചുകാലം മാത്രവും പരീക്ഷകളാൽ വലഞ്ഞു കഷ്ടപ്പെടുന്നു. ഈ വിവിധത്വം ദൈവത്തിന്റെ ജ്ഞാനത്താലും നീതിയാലും വരുത്തിക്കൂട്ടീട്ടുള്ളതാകുന്നു; എന്തെന്നാൽ, താൻ സകല മനുഷ്യരുടേയും വിവിധങ്ങളായ സ്ഥിതി, സ്വഭാവം എന്നിവയെ തൂക്കിനോക്കി അറിഞ്ഞിരിക്കുന്നവനും എല്ലാവരുടേയും മോക്ഷത്തിനുതകത്തക്കവിധത്തിൽ മേല്പറഞ്ഞ വിവിധത്വത്തെ ക്രമപ്പെടുത്തീട്ടുള്ളവനും ആകുന്നുവല്ലൊ. ആയതുകൊണ്ടു, പരീക്ഷിക്കപ്പെടുമ്പോൾ നാം നിരാശപ്പെടുകയല്ലാ വേണ്ടതു; പ്രത്യുത, പൂർവ്വാധികശക്തിയോടുകൂടിയ വിശ്വാസം, ശരണം, സ്നേഹം എന്നിവ സഹിതം നമ്മുടെ എല്ലാ പരീക്ഷകളിലും നമ്മെ സഹായിപ്പാനും, പൌലൂസ്ശ്ലീഹായുടെ വാക്കിൽ പറയുന്നതായാൽ "നമുക്കു സഹിക്കാൻ കഴിയേണ്ടുന്നതിനു പരീക്ഷയോടുകൂടിത്തന്നെ പോക്കുവഴികളേയും ഉണ്ടാക്കിത്തരാനും" നമുക്കു ദൈവത്തോടു പ്രാർത്ഥിക്കാം; "താഴ്മയുള്ളവരെ രക്ഷിക്കാമെന്നും ഉയർത്താമെന്നും" വാഗ്ദത്തം ചെയ്തിട്ടുള്ള ദൈവത്തിന്റെ കരതലത്തിൻകീഴെ നമുക്കു നമ്മുടെ ആത്മാക്കളെ വിനയത്തോടുകൂടി സമർപ്പിക്കയും ചെയ്യാം.

മനുഷ്യൻ ഇപ്രകാരം പരീക്ഷിക്കപ്പെട്ടു കഷ്ടപ്പെടുന്നതുകൊണ്ടു ക്രിസ്തീയ ജീവിതത്തിലുള്ള അവന്റെ അഭിവൃദ്ധി എത്രത്തോളമുണ്ടെന്നു പൂർണ്ണമായിത്തെളികയും തന്നിൽ ദൈവീകവരപ്രസാദം പൂർവ്വാധികം സ്ഥിതി ചെയ്യുന്നു എന്നു അവനു തോന്നുകയും അതിന്റെ ഫലങ്ങൾ പൂർവ്വാധികമായി അവനിൽ വിളങ്ങുകയും

ചെയ്യുന്നു. യാതൊരു തിന്മയുടേയും ഭാരം ഒരു മനുഷ്യനിൽ ഇല്ലാതിരിക്കുന്ന കാലത്തോളം അവൻ വിശുദ്ധിയിലും ഭക്തിയിലും ഇരിക്കുക എന്നതു ഒരു വലിയ കാൎയ്യമായി വിചാരിക്കാൻ പാടുള്ളതല്ല; എന്നാൽ ഉപദ്രവങ്ങൾ ഉള്ളപ്പോൾ അവൻ തന്റെ വിശ്വാസം, ആശാബന്ധം, കീഴടങ്ങൽ എന്നിവയെ നിലനിറുത്തിക്കൊണ്ടു പോരുകയും "തന്റെ ആത്മാവിനെ താഴ്മയോടെ അടക്കിക്കൊള്ളുകയും" ചെയ്യുകയാണെങ്കിൽ അതു ആത്മീയാഭിവൃദ്ധിയുടെ മതിയായ ഒരു തെളിവായി ഗണിക്കാം. ഏറ്റവും കഠോരങ്ങളായ പരീക്ഷകളിൽ ജയം പ്രാപിച്ചിരിക്കുന്ന ചില ആളുകൾ സാധാരണയായി ജീവിതത്തിൽ കടന്നുക്രൂടാറുള്ള ലഘുക്കളായ പരീക്ഷകളിൽപോലും ചിലപ്പോൾ തോറ്റുപോകുന്നു. ഇപ്രകാരം ദൈവം സംഭവിപ്പിക്കുന്നതു അവർ താഴ്മയായിരിക്കേണ്ടുന്നതിനും അധികം കഠോരങ്ങളായവയെ നിരോധിക്കുന്നതിനുള്ള അവരുടെ ശക്തിയിൽ അവർ അഹങ്കാരികളായിരിരാതെ ഇരിക്കേണ്ടുന്നതിനും വേണ്ടി തന്നെ.

## അദ്ധ്യായം ൧൪. (സാഹസവിധി)

നീ നിന്നെത്തന്നെ സൂക്ഷിക്കയും അന്യന്മാരുടെ പ്രവൃത്തികളെ വിധിക്കാതിരിക്കയും ചെയ്ക. അന്യന്മാരെ വിധിക്കുന്നതുകൊണ്ടു നിനക്കു യാതൊരു പ്രയോജനവും സിദ്ധിക്കയില്ല; എന്നു തന്നെയല്ല, നീ തെറ്റിപ്പോകാനും എളുപ്പത്തിൽ പാപത്തിൽ അകപ്പെടാനും ഇടയുണ്ടു; എന്നാൽ നീ നിന്നെത്തന്നെ സദാ ശോധന ചെയ്കയും വിധിക്കയും ചെയ്യുമാൽ നിനക്കു വളരെ പ്രയോജനമുണ്ടാകുന്നതാണു. നാം സാധാരണയായി മനുഷ്യരേയും ഓരോ വസ്തുക്കളേയും വിധിക്കുന്നതു നമ്മുടെ സ്വന്ത ഇഷ്ടാഭിപ്രായങ്ങൾക്കു അവ അനുക്രൂലമൊ പ്രതിക്രൂലമൊ എന്നു നിനച്ചതിന്റെ ശേഷം ആയിരിക്കും; സ്വാൎത്ഥപ്രതിപത്തിയാൽ അന്ധകാരപ്പെട്ടുക ഹേതുവായിട്ടു ക്ഷണത്തിൽ സത്യാവസ്ഥയിൽനിന്നു നാം തെറ്റിപ്പോകുന്നു. നമ്മുടെ സകല ഉദ്ദേശ്യങ്ങളുടേയും ആഗ്രഹങ്ങളുടേയും ഏക ഉന്നം ദൈവം മാത്രമാണെങ്കിൽ കാൎയ്യങ്ങളുടെ സത്യാവസ്ഥ നമ്മുടെ സ്വന്ത അഭിപ്രായങ്ങൾക്കു വെറുപ്പായി ഭവിച്ചാൽ തന്നെ നാം അസ്വാസ്ഥ്യപ്പെടുന്നതല്ല; എന്നാൽ ഇപ്പോൾ നമ്മുടെ ഉള്ളിൽ പക്ഷപാതം ഉള്ളതിനാലും പുറമെ, നമുക്കു തോന്നുന്നതുപോലെ, നന്മയൊ തിന്മയൊ സ്ഥിതി ചെയ്യുന്നതിനാലും സത്യത്തിൽനിന്നും സമാധാനത്തിൽനിന്നും നാം ഇടവിടാതെ തെറ്റിപ്പോകുന്നു.

അനേകമാളുകൾ തങ്ങൾ ചെയ്യുന്ന സകലത്തിലും സമാധാനത്തെ രഹസ്യമായി ഇഛിക്കുന്നുണ്ടു; എന്നാൽ അതിനെ അവർ പ്രാപിക്കുന്നില്ല. കാൎയ്യത്തിന്റെ പോക്കു തങ്ങളുടെ അഭിപ്രായങ്ങളോടും ആഗ്രഹങ്ങളോടും പൂൎണ്ണമായി യോജിക്കുന്ന കാലത്തോളം തങ്ങൾ സമാധാനത്തിന്റെ സകല അനുഗ്രഹങ്ങളും പ്രാപിക്കുന്നതായി അവൎക്കു തോന്നും; എന്നാൽ അവൎക്കു ആശാഭംഗവും അവരുടെ അഭിപ്രായങ്ങൾക്കുവൈപരീത്യവും സംഭവിക്കുമ്പോൾ ക്ഷണത്തിൽ അവർ അസ്വാസ്ഥ്യന്മാരായിത്തീരുകയും വ്യസനവും അരിഷ്ടതയും അവരെ പിടിക്രൂടുകയും ചെയ്യുന്നു.

അഭിപ്രായവ്യത്യാസങ്ങളെ മുറുകെ പിടിക്കുന്നതുകൊണ്ടു സ്നേഹിതന്മാരുടേയും സ്വദേശികളുടേയും ഇടയിൽ എന്നുവേണ്ടാ ഭക്തിയായും ശുദ്ധമായും ജീവിതം കഴിച്ചുക്രൂട്ടുന്ന പണ്ഡിതന്മാരുടെ ഇടയിൽ പോലും ഛിദ്രം ഉണ്ടാകുന്നു.

പതിവായി ആചരിച്ചുവന്ന യാതൊരു കാൎയ്യത്തെ നിൎമ്മൂലമാക്കിച്ചെയ്യാൻ വളരെ പ്രയാസമുണ്ടു; തന്റെ സ്വന്ത ഇഷ്ടാഭിപ്രായങ്ങൾക്കു പുറമെ നടത്തപ്പെടാൻ യാതൊരുവനും മനസ്സു വരില്ല. യേശുമ്ശിഹായിൽ വേണ്ടതായ താഴ്മയോടുക്രൂടിയ അനുസരണം നിന്നിലുള്ള സകല നന്മയുടേയും കാരണമായി വിചാരിക്കാതെ നിന്റെ സ്വന്ത ബുദ്ധിയേയും സ്വന്ത ഇഷ്ടത്തേയും മുറുകെ പിടിക്കുന്നതായാൽ വിശുദ്ധ റൂഹായുടെ പ്രകാശം നീ പ്രാപിക്കുന്നതല്ല; അഥവാ പ്രാപിക്കുന്നതായാൽ തന്നെ അതു വളരെ സാവധാനമായിരിക്കും. കാരണം, നമ്മുടെ ഇഛ ദൈവേഛക്കു പൂൎണ്ണമായി കീഴ്പെട്ടിരിപ്പാനും ദൈവിക സ്നേഹമാകുന്ന ജ്വാലകൾ മാനുഷ ബുദ്ധിയുടെ ഏറ്റവും ഉയൎന്ന പതനങ്ങളെ സീമാതീതമായി കവിയാനും താൻ ആശിക്കുന്നതത്രെ.

എം. പി. പി.

## ഒരു സങ്കടം

ഇടവകപത്രിക പത്രാധിപർ അവർകൾക്കു!

സാറെ: പാശ്ചാത്യ പരിഷ്കൃതംമൂലം അപരിഷ്കൃതമാകുന്ന ഇരുൾ നീങ്ങിയ ഈ ഇരുപതാം നൂററാണ്ടിൽപോലും ചില ചെറിയ ഇരുളുകൾ നമ്മുടെ ജനങ്ങളുടെ ഇടയിൽ ഉണ്ടെന്നു പറയുന്നതു എത്രയൊ ലജ്ജാകരമായിട്ടുള്ളതാകുന്നു. ഈ പ്രകാരമുള്ള ഇരുളിനാൽ കഷ്ടപ്പെട്ടുന്നതായ എന്റെ സ്നേഹിതന്റെ മൂലം ഒരു ചെറുലേഖനം ഞാൻ എഴുതുന്നതിനെ താങ്കളുടെ വിലയേറിയ പത്രികാ പംക്തികളിൽ പ്രസിദ്ധം ചെയ്യുകാണ്മാനപേക്ഷ.

എന്റെ ലേഖനം “ശൈശവവിവാഹം, വിവാഹം ചെയ്വാൻ മനസ്സില്ലാത്തവരെ പിടിച്ചിട്ടു വിവാഹം കഴിപ്പിക്ക” ഈ വിഷയങ്ങളെ കുറിച്ചാകുന്നു. ഇതു എഴുതുമ്പോൾ മുമ്പൊരു ലക്കം പത്രികയിൽ പ്രസിദ്ധം ചെയ്യുതായ ‘കന്യാവ്രതം’ എന്ന വിഷയത്തെക്കുറിച്ചു ഓൎമ്മ വരുന്നു. സാറെ! നമ്മുടെ കാരണവന്മാർ വിവാഹം കഴിപ്പിക്ക എന്ന ഉടമസ്ഥതയെ ഇപ്പോഴും പിടിച്ചുകൊണ്ടിരിക്കുന്നതിനാൽ ഉണ്ടാകുന്ന അനൎത്ഥങ്ങളെ വിവരിക്ക എന്നതു പ്രയാസം. എങ്കിലും വായനക്കാരുടെ അറിവിലേക്കായി ചില ദൃഷ്ടാന്തങ്ങളെ താഴെ ചേക്കുന്നു.

(൧) ഒരു വീട്ടിൽ ഒരു പിതാവും രണ്ടു ആണ്മക്കളും പാൎത്തിരുന്നു. (അമ്മ മരിച്ചുപോയി) മൂത്തവനെകൊണ്ടു പിതാവു വിവാഹം കഴിപ്പിച്ചു. (വീട്ടുജോലിക്കു ആളില്ലായ്കയാൽ ഈ കാൎയ്യത്തിൽ കുററം ഒന്നും പറയേണ്ടതില്ല). ഇളയവൻ പഠിച്ചുനടക്കയാകുന്നു. അങ്ങിനെയിരിക്കുമ്പോൾ ദൂരെ ഒരു ദിക്കിൽ കെട്ടിച്ചയച്ചിട്ടുള്ള ഇവരുടെ സഹോദരി വീട്ടിൽ വന്നപ്പോൾ അവിടെ ഒരു ചോകോൻ വേദത്തിൽ കൂടി എന്നും അവൻ മരിച്ചിട്ടു ഇപ്പോൾ അവന്റെ മകൻ ഉണ്ടെന്നും അവൻ മഹാ സമ്പന്നനാണെന്നും അവനു ഒരു മകളെ ഉള്ളുവെന്നും ഇപ്പോൾ സ്ത്രീധനം ൧൦൦൦ രൂപാ കൊടുക്കുമെന്നുംമററും പറഞ്ഞു അതു കേട്ടു അപ്പൻ വളരെ സന്തോഷിച്ചു പെണ്ണിനു അംഗഹീനത വല്ലതുമുണ്ടൊ എന്നു ചോദിച്ചു. മകൾ ഒരു കാൽ മറെറ കാലിനെക്കാൾ നന്നാ ശോഷിച്ചതാണു. അതിനെന്താ അതു ദൈവം വരുത്തിയതല്ലെ. ആയതുകൊണ്ടു ൧൦൦൦ രൂപാ തരുമല്ലൊ നമ്മുടെ ചെറുക്കനെ കൊണ്ടു കല്യാണം കഴിപ്പിച്ചുകളയാം എന്നു പറഞ്ഞു. അപ്പൻ അതിനാണു ഞാൻ ചോദിച്ചതു. മററു അവകാശക്കാർ വല്ലവരും അവനുണ്ടൊ?. മകൾ ആരുമില്ല ഒരു മകൾ മാത്രമെയുള്ളു എന്നു പറഞ്ഞു അന്നുതന്നെ വിവാഹം നിശ്ചയിച്ചു. പക്ഷെ ചെറുക്കന്റെ പ്രാൎത്ഥനയൊ എന്തൊ പെണ്ണു കാലതാമസം കൂടാതെ മരിച്ചുപോയി.

(൨) ഒരു വീട്ടിൽ ഒരു ചെറുക്കനുണ്ടായിരുന്നു അവനു ചെറുപ്പത്തിലെ വിവാഹം പറഞ്ഞു നിശ്ചയിച്ചു. പണം കൊടുക്കുന്നതിനു തലെ ദിവസം ചെറുക്കനു അശേഷം മനസ്സില്ലെന്നു പരസ്യമായിട്ടു പറകനിമിത്തം ആഡംബരങ്ങൾ ഒക്കെ നഷ്ടമായിപ്പോകയും മാതാപിതാക്കന്മാൎക്കുംമററും വളരെ ദുഃഖം നേരിടുകയും ചെയ്തു.

(൩) വേറൊരു വീട്ടിൽ പഠിക്കുന്ന ഒരു ചെറുക്കനുണ്ടായിരുന്നു. അവനു ചെറുപ്പത്തിലെ വിവാഹം പറഞ്ഞു നിശ്ചയിച്ചു. ചെറുക്കൻ മനസ്സില്ലെന്നുംമററും ചിലരോടൊക്കെ രഹസ്യത്തിൽ പറഞ്ഞാറെ ആരും കൂട്ടാക്കിയില്ല. വിവാഹത്തിനു തലെദിവസം വൈകിട്ടു “കോതു” വെട്ടുവാൻ ഇരുത്തിയാറെ ചെറുക്കൻ എഴുന്നീററു ഓടിക്കളഞ്ഞു. അതിനാൽ ആ ക്രിയ നടത്തുവാൻ ഇടയായില്ല പിന്നെ അവനെ മൂന്നാലു പേരുടെ ബന്തോവസ്സിൽ വെച്ചിരുന്നു. നേരം വെളുത്തപ്പോൾ പള്ളിയിൽ കൊണ്ടുപോകുവാനായി ചമയക്കോപ്പുകൾ ഇട്ടുതുടങ്ങിയപ്പോൾ ചെറുക്കൻ ഉടുപ്പു കീറിക്കളഞ്ഞതിനാൽ വേറെ ഉടുപ്പിടുവിക്കേണ്ടിവന്നു. പള്ളിയിൽ ചെന്നശേഷം ചെറുക്കൻ കെട്ടുകയില്ലെന്നു നിൎബ്ബന്ധം. എങ്കിലും രണ്ടു അച്ചന്മാരുടെയും അനവധി ജനങ്ങളുടെയും ഗുണദോഷപ്രകാരം ആ ക്രിയ നടത്തി.

കഷ്ടം നമ്മുടെ ആളുകളുടെ ഇടയിലെ അപരിഷ്കൃതം. ഈ സംഗതികൾ കള്ളകഥകൾ ആണെന്നു ജല്പിക്കരുതെ! സാക്ഷാൽ സംഭവിച്ചവയാണു. മററും ചില സംഗതികൾ ഇതുപോലെ നടന്നിട്ടുള്ളതു ലേഖനദൈൎഘ്യം ഭയന്നു ഉപേക്ഷിക്കുന്നു. ആയതുകൊണ്ടു നമ്മുടെ സഭയിൽ താഴെ പറയുന്ന സംഗതികൾ നിൎബ്ബന്ധവിഷയങ്ങളായി തീൎന്നുകാണ്മാനാഗ്രഹിക്കുന്നു.

(൪) മനസ്സില്ലാത്തവരെ വിവാഹം കഴിപ്പിക്കരുതു.

(൫) ഇരുപതു വയസ്സിനു താഴെ പുരുഷന്മാരെക്കൊണ്ടു വിവാഹം കഴിപ്പിക്കരുതു.

(൬) ഇഷ്ടപ്രകാരമുള്ള സ്ത്രീയെ പരിഗ്രഹിക്കുന്നതിനു മാതാപിതാക്കന്മാർ അനുവാദം കൊടുക്കണം.

ഇങ്ങിനെയുള്ള കാൎയ്യങ്ങൾ ഇല്ലാതിരുന്നാൽ ബഹുജനങ്ങൾ അനുഭവിക്കുന്ന ദുഃഖത്തിനു കണക്കില്ല. അംഗഹീനയ്ക്കു ആയിരം ഉറുപ്പിക കിട്ടുമെന്നു വിചാരിച്ചു തങ്ങളുടെ ചെറുക്കനെക്കൊണ്ടു വിവാഹം കഴിപ്പിച്ചുകഴിഞ്ഞാൽപിന്നെ അവർ തമ്മിൽ കീരിയും പാമ്പുംപോലെ അവരുടെ ആയുസ്സുമുഴുവനും മാതാപിതാക്കന്മാരുടെ ശിഷ്ടമുള്ള ആയുസ്സുംകൂടെ മഹാ അരിഷ്ടതയിൽ കഴിച്ചുകൂട്ടേണ്ടി വരുമെന്നു ഓൎത്തു മുൻകരുതലുള്ളവരായിരിക്ക. ചില മാതാപിതാക്കന്മാൎക്കു തങ്ങളുടെ പുത്രൻ വിവാഹം ചെയ്തു കാണ്മാൻ വളരെ മോഹമുണ്ടായിരിക്കാം. ആ വിവാഹംമൂലം പുത്രന്റെ ആയുസ്സു മുഴുവൻ അരിഷ്ടതയാകുന്ന കടലിലേക്കു തള്ളിയിടുന്നതിനെക്കാൾ തങ്ങളുടെ അല്പം ആശയെ മഗ്നമാക്കികളയുന്നതു നല്ലതു എന്നു വിചാരിച്ചു വിവാഹം എന്നു ചുമതല പുത്രനെ ഏല്പിക്കുന്നതു വളരെ നല്ലതാകുന്നു. ശൈശവവിവാഹത്താൽ ഉണ്ടാകുന്ന ദോഷങ്ങൾ വളരെയാകുന്നു.

ആയ്തുകൊണ്ടു പത്രികേ മേല്പറഞ്ഞ മൂന്നു കാൎയ്യങ്ങൾ നമ്മുടെ സഭയിൽ ഏൎപ്പെടുത്തിക്കുന്നതിനായിട്ടു ഒന്നു ശുപാൎശി ചെയ്യണമെന്നു അപേക്ഷിക്കുന്നു.

അല്ലയോ കാരണവന്മാരെ ഈ വിഷയത്തിൽ സൎവ്വസ്വാതന്ത്ര്യങ്ങളും നിങ്ങൾ അപഹരിക്കാതെ അല്പ സ്വാതന്ത്ര്യം അനന്തിരവൎക്കും വിട്ടുകൊടുക്കണമെന്നപേക്ഷ.

മദ്ധ്യമൻ. റി. വി. ജെ.

---

## സയൻസ്സും വേദപുസ്തകവും.

(തുടൎച്ച.)

സയൻസ്സിലെ തത്വങ്ങളോടു സംബന്ധിക്കാത്തതായ അനേകഭാഗങ്ങൾ വേദപുസ്തകത്തിൽ ഉണ്ടെന്നു ചിലർ പറയുന്നു. ഈ കുറ്റാരോപണം ന്യായമായിട്ടുള്ളതാണോ എന്നു നമുക്കൊന്നു പരിശോധിക്കാം. ഇങ്ങിനെ ചെയ്യുന്നതിൽ നാം ഒരു കാൎയ്യം പ്രത്യേകമായി ഓൎക്കുവാനുണ്ടു. അതായതു, സയൻസ്സു പഠിപ്പിക്കയെന്നുള്ളതല്ല, പിന്നയൊ, ആത്മീകമായും സന്മാൎഗ്ഗസംബന്ധമായുമുള്ള സത്യത്തെ പഠിപ്പിക്കയെന്നുള്ളതാണു വേദപുസ്തകത്തിന്റെ ഉദ്ദേശം. ശാസ്ത്രസംബന്ധമായ കാൎയ്യങ്ങളെയും അതിന്റെ തത്വങ്ങളേയും മനുഷ്യന്റെ ബുദ്ധികൊണ്ടും പരിശ്രമംകൊണ്ടും കണ്ടുപിടിക്കാവുന്നതാണു. അതിനാൽ അവയെക്കുറിച്ചു ഒരു വെളിപാടു ആവശ്യപ്പെടുന്നില്ല. നമ്മുടെ ഉത്ഭവം, ഭാവിസ്ഥിതി, ദൈവത്തോടുള്ള നമ്മുടെ സംബന്ധം, സമാധാനത്തിന്റെയും പരിശുദ്ധതയുടെയും മാൎഗ്ഗം ഇപ്പോഴത്തെ ജീവിതവും വരുവാനുള്ള ജീവിതവും തമ്മിലുള്ള ചേൎച്ച എന്നിത്യാദികളെക്കുറിച്ചു മനുഷ്യന്റെ ഉയൎന്നജ്ഞാനത്തിനു വെറുതെ ഊഹിക്കുവാൻ മാത്രമെ കഴിഞ്ഞിട്ടുള്ളു. അതിനാലത്രെ ദൈവം തന്നെ നേരിട്ടു സംസാരിക്കേണ്ടതായ ആവശ്യം നേരിട്ടിരിക്കുന്നതു.

അതുകൊണ്ടു ദൈവത്തിന്റെ വചനങ്ങളെ വ്യാഖ്യാനിക്കുന്നതു അവകളുടെ സാക്ഷാലുള്ള ഉദ്ദേശത്തിന്നനുസരണമായിരിക്കണം. മതസംബന്ധമായ സത്യത്തെത്തന്നെ വിശുദ്ധ വേദത്തിൽ നാം ആരാഞ്ഞുനോക്കുമ്പോൾ ചിലതുകളെല്ലാം പ്രഥമദൃഷ്ടിയിങ്കൽ ശാസ്ത്രസംബന്ധമായ തെറ്റുകളും അനുചിതങ്ങളുമായി തോന്നിയേക്കാമെങ്കിലും, തന്മൂലം വേദപുസ്തകം സ്വീകാരയോഗ്യമല്ലെന്നു പറവാനൊ അന്യമായി വ്യാഖ്യാനിപ്പാനൊ ശ്രമിക്കാതെ നമ്മുടെ ഹൃദയാന്ധകാരമെല്ലാം നീക്കേണ്ടുന്നതിനു ദിവ്യജ്ഞാനമാകുന്ന പ്രകാശത്തെ തരുവാൻ സൎവ്വജ്ഞാനിയാകുന്ന ദൈവത്തോടു വിനയമായി യാചിക്കേണ്ടതു നമ്മുടെ കൎത്തവ്യകൎമ്മമാകുന്നു.

വേദപുസ്തകത്തെ എഴുതിയവരുടെ ഉദ്ദേശം ശാസ്ത്രസംബന്ധമായ തത്വങ്ങളെ എഴുതെണമെന്നല്ലായിരുന്നതിനാൽ സാധാരണമായി ജനങ്ങൾക്കു ബോധപ്പെട്ടിരിക്കുന്ന ഒരു വിധത്തിൽ ആയിരുന്നു അവർ എഴുതിയിരുന്നതു. ദൃഷ്ടാന്തമായിട്ടു:—സൂൎയ്യൻ ഗ്രഹങ്ങളുടെ മദ്ധ്യത്തിൽ സ്ഥിതി ചെയ്യുന്നുവെന്നും ഭൂമി അതിന്റെ ചുറ്റും സഞ്ചരിക്കുന്നുവെന്നും നാം തീൎച്ചയായി അറികയും വിശ്വസിക്കയും ചെയ്യുവരുന്നുവെങ്കിലും സാധാരണയായിട്ടു പറയുന്നതു സൂൎയ്യൻ ഭൂമിയെ ചുററി സഞ്ചരിച്ചു കിഴക്കുദിക്കയും പടിഞ്ഞാറു അസ്തമിക്കയും ചെയ്യുന്നുവെന്നാണ. വീണ്ടും, വായുമണ്ഡലത്തിൽ ആവിരൂപേണ സഞ്ചരിക്കുന്ന ജലംബിന്ദുകൾ ഏതെങ്കിലും ശൈത്യഭാഗത്തോടുള്ള സ്പൎശനത്താൽ കനം കൂടി ഉറച്ചു വെള്ളത്തുള്ളികൾപോലെ വീഴുന്നതാണ ഹിമം എന്നുള്ള വാസ്തവം നമുക്കേവക്കും അറിയാമെങ്കിലും, അതു സ്വൎഗ്ഗത്തിൽനിന്നു വീഴുന്നതാണെന്നാണ പറയുന്നതു. അതിനാൽ പരിശുദ്ധ എഴുത്തുകാർ ജനങ്ങളുടെ പൊതുവായ ധാരണയ്ക്കു അനുസൃതമായ വിധത്തിൽ എഴുതീട്ടുള്ള ചിലതുകളെ മാത്രം എടുത്തുംകൊണ്ടു വേദത്തിന്റെ പരമസത്യത്തെ നിഷേധിപ്പാനൊ, അവൎക്കു ശാസ്ത്രജ്ഞാനമില്ലെന്നു പറവാനൊ, അല്ലെങ്കിൽ തങ്ങളുടെ കുയുക്തിയെ സ്ഥാപിപ്പാൻ തോന്നിയവിധത്തിൽ അവകളെ വ്യാഖ്യാനിപ്പാനൊ കച്ചകെട്ടി പുറപ്പെടുന്നവരെ നീതിയുള്ള ന്യായാധിപതി കുററമില്ലാത്തവരായി എണ്ണുകയില്ല.

യാതൊരു തെററുക്കൂടാതെയും ജനങ്ങൾ ധരിച്ചിരിക്കുന്ന വിധത്തിന്നനുസരണമായും പറയുന്നതിന്നുപകരം വെറും ശാസ്ത്രീയമായ വിധത്തിൽ വേദപുസ്തകം എഴുതിയിരുന്നുവെങ്കിൽ നിശ്ചയമായും ജനങ്ങളുടെ ശ്രദ്ധയ്ക്കു അതു ഒരു പ്രതിബന്ധമായി തീരുകയും വേദപുസ്തകത്താൽ വെളിവാകുവാൻ ഉദ്ദേശിച്ചിരുന്ന മഹത്തായ സത്യം വിശദപ്പെടേണ്ടതിന്നു പകരം നിസ്സാരമായ കാൎയ്യങ്ങളിൽ വലിയ തൎക്കങ്ങൾ ഉണ്ടായി കലാപത്തിൽ പൎയ്യവസാനിച്ചേനെ. ആദ്യപുസ്തകത്തിൽ ഉല്പത്തിയെക്കുറിച്ചു പറയുന്ന പ്രാരംഭാദ്ധ്യായങ്ങളിൽ മോശ കണിശമായും ലളിതമായും അഭിനവ ശാസ്ത്രജ്ഞന്മാർ കണ്ടുപിടിച്ച തത്വങ്ങളെക്കുറിച്ചു പറകയും, സൃഷ്ടിപ്പിന്നു മുമ്പു ഭൂമിക്കു വളരെ പഴക്കത്തെ കൊടുക്കയും, സൃഷ്ടിപ്പിന്റെ ആറുദിവസത്തെ ആറു യുഗങ്ങളായി വിവരിക്കയും, ഭൂമി കസ്തൂരിയായിതീൎന്ന വിധത്തെക്കുറിച്ചും വെളിച്ചവും ചൂടും മററുമുണ്ടായ അതിശയനീയ വിധത്തെക്കുറിച്ചു വിസ്തരിച്ചിരുന്നുവെങ്കിൽ അതിന്റെ ഫലം എന്തായിരുന്നേനെയെന്നു നമുക്കു താനെതന്നെ ആലോചിച്ചാൽ ഏറെ കുറെ അറിയാവുന്നതാണ. നിശ്ചയമായും ആ കാലത്തെ ആളുകൾ മോശ ഒരു ഭ്രാന്തനാണെന്നു പറഞ്ഞു പിന്മാറുമായിരുന്നു. ദൈവത്തിന്റെ വചനം ഈ ഗദ്യുവിൽ ഒന്നിനോടു സാദൃശ്യപ്പെടുത്തുന്നുവെങ്കിൽ മുറികെട്ടുന്നതിന്നു നവീനമായി കണ്ടുപിടിച്ചിരിക്കുന്ന റബ്ബറിനോടു തുല്യപ്പെടുത്തിനോക്കാം. ഈ റബ്ബർ നീരുവന്നു വീക്കുന്നതായ സമയത്തു വലുതാകയും, നീരും വീൎപ്പും കുറയുമ്പോൾ ചെറുതാകയും ചെയ്യുന്നു. അപ്രകാരം തന്നെ വലിയ ശാസ്ത്രജ്ഞാനമൊന്നുമില്ലാതിരുന്ന കാലത്തു അവരുടെ അറിവിന്നു ചേൎന്നതും വലിയ ശാസ്ത്രജ്ഞാനമെല്ലാം ലഭിച്ചു നാഗരീകത്വത്തിന്റെ സമുച്ചയത്തിൽ എത്തിയിരിക്കുന്ന ഇപ്പോഴത്തെ ജനങ്ങളുടെ അറിവിന്നു ചേരുന്നതായിട്ടുമാണ തിരുവചനത്തിന്റെ സ്ഥിതി.

ഇനി ശാസ്ത്രങ്ങളെ ഓരോന്നോരോന്നായി എടുത്തു വേദപുസ്തകത്തോടു ഒന്നു താരതമ്യപ്പെടുത്തി നോക്കാം. ആദ്യമായിട്ടു ഗണിതശാസ്ത്രത്തെ തന്നെ എടുക്കാം.

ഭക്തിഹീനരായ ഗണിതശാസ്ത്രജ്ഞന്മാരും ദൈവവചനവും തമ്മിലുള്ള മുഷ്ടിയുദ്ധം എത്ര കഠോരമാണെന്നു നമുക്കേവക്കും ഏറക്കുറെ അറിയാമല്ലൊ. അവർ പറയുന്നതു:—സൂൎയ്യചന്ദ്രനക്ഷത്രാദികൾ ഭൂമിക്കു ചുറ്റും സഞ്ചരിക്കുന്നുവെന്നായിരുന്നു പൂൎവ്വീക വേദപുസ്തക കൎത്താക്കളുടെ ബോധം. അതിനാൽ അവരുടെ ന്യായവും അതിന്നനുസരിച്ചുവരുവാനെ തരമുള്ളുവെന്നുമാണ. പ്രിയരെ! നേരെമറിച്ചു ഭൂമി പരന്നിട്ടല്ലായെന്നും, അതു ഒരു ഗോളമാണെന്നും, അതു അതിന്റെ അച്ചുതണ്ടിന്മേൽ അത്ര ശീഘ്രത്തിൽ സ്വയമേവ തിരിഞ്ഞുകൊണ്ടിരിക്കുന്നുവെന്നുമുള്ള ശാസ്ത്രത്തിലെ കണ്ടുപിടിത്തത്തോടു വേദന്യായങ്ങൾ എത്ര

യോജിച്ചിരിക്കുന്നുവെന്നല്ലാതു, നിമ്മത്സരമായും യാതൊരു മുൻവിധി കൂടാതെയും വേദപുസ്തകം വായിക്കുന്ന ഏവക്കും സുഗ്രാഹ്യമായിട്ടാണിരിക്കുന്നതു. താഴെ കാണുന്ന വാക്യങ്ങളെക്കുറിച്ചു നമുക്കൊന്നു പര്യാലോചിക്കാം.

(എ) യോബു- ൨൬: ൭:—അവൻ ഭൂമിയെ ഇല്ലായ്മയിന്മേൽ തൂക്കുകയും ചെയ്യുന്നു.

(ബി) യോബു- ൩൮: ൮—൧൧ വരെ: ഗർഭത്തിൽനിന്നു പുറപ്പെട്ടു എന്നപോലെ സമുദ്രം പുറപ്പെട്ടപ്പോൾ അതിനെ വാതിലുകൾകൊണ്ടു അടച്ചവർ ആരു? ഞാൻ മേഘത്തെ അതിന്റെ വസ്ത്രമായിട്ടും, കൂരിരുട്ടിനെ അതിന്റെ ജീർണ്ണകച്ചയായിട്ടും ഉണ്ടാക്കിയപ്പോഴും, ഞാൻ അതിന്മേൽ എന്റെ നിശ്ചയത്തെ സ്ഥിരപ്പെടുത്തിയപ്പോഴും, സാക്ഷാകളേയും വാതിലുകളേയും ഇട്ടു, ഇത്രത്തോളം നീ വരും അധികം അരുതു എന്നും, ഇവിടെ നിന്റെ തിരമാലകളുടെ ഗർവ്വം നിർത്തപ്പെടും എന്നും ഞാൻ പറഞ്ഞപ്പോഴും തന്നെ.

(സി) യോബു- ൩൮: ൧൨:നിന്റെ ദിവസങ്ങൾമുതൽ നീ പ്രഭാതകാലത്തിന്നു കല്പനകൊടുത്തു അരുണോദയത്തിന്നു അതിന്റെ സ്ഥലത്തെ അറിയുമാറാക്കീട്ടുണ്ടോ?.

ഹെ വായനക്കാരാ! ശാസ്ത്രതത്വങ്ങൾ അറിയപ്പെടാതിരുന്ന കാലത്തു ഉച്ചരിക്കപ്പെട്ട ഈ വചനങ്ങൾ എത്ര രമ്യമായ വിധത്തിൽ അവകളോടു യോജിച്ചിരിക്കുന്നുവെന്നു ആലോചിച്ചു നോക്കുക.

(ഡി) യറമിയ- ൩൩: ൨൨: ആകാശത്തിലെ സൈന്യം എണ്ണപ്പെടുവാനും കടല്ക്കരയിലെ മണൽ അളക്കപ്പെടുവാനും കഴിയാതെയിരിക്കുന്ന പ്രകാരം തന്നെ.

അസംഖ്യം നക്ഷത്രങ്ങളുണ്ടെന്നുള്ളതും ഒരു നവീന കണ്ടുപിടിത്തമാകുന്നു. ക്രിസ്തുവിന്നു ഒന്നരശതാബ്ദംമുമ്പു നക്ഷത്രങ്ങളുടെ സംഖ്യ ൧൦൨൨ എന്നു ഹിപ്പാർക്കസ് പറഞ്ഞു. ക്രിസ്ത്വാബ്ദം രണ്ടാം നൂറ്റാണ്ടിന്റെ ആരംഭത്തിൽ ൧൦൨൬ നക്ഷത്രങ്ങളെ മാത്രമെ കാണ്മാനുള്ളുവെന്നു റ്റൊൽമി പറഞ്ഞു. ചുരുങ്ങിയപക്ഷം മൂന്നു ശതാബ്ദത്തിനു മുമ്പു ഗലിലയൊ ദൂരദർശിനി കണ്ണാടിയിൽകൂടി നോക്കുവാൻ തുടങ്ങിയപ്പോഴത്രെ യറമിയായുടെ വചനത്തിലെ സത്യത്തെക്കുറിച്ചു ജനങ്ങൾക്കു ബോധപ്പെടുവാൻ തുടങ്ങിയുള്ളു.

"ആകാശത്തിലെ നക്ഷത്രങ്ങളെ എണ്ണുവാൻ കഴികയില്ല" സഹോദരാ! യറമിയാ ഏതു ദൂരദർശിനി കണ്ണാടിയിൽ കൂടി നോക്കിയിട്ടാണു ഈ വാസ്തവം മനസ്സിലാക്കിയതു.

തുടരും. പി. കെ. ഐ

---

## പാത്രിയക്കാ പ്രശ്നം.

അന്ത്യോഖ്യാ സിംഹാസനാരൂഢനായിരുന്ന മാർ ഇഗ്നാത്യോസ അബ്ദൽ മിശിഹ്- ദ്വിതീയൻ തിരുമനസ്സുകൊണ്ടു ചില കാരണവശാൽ തന്റെ സ്ഥാനസംബന്ധമായ അധികാരത്തിൽനിന്നു ഒഴിയേണ്ടിവന്ന വിവരം ഇതിനു മുമ്പിൽ ഈ പംക്തികളിൽ വിസ്താരമായി പ്രസ്താവിച്ചിരുന്നതു വായനക്കാർ ഓർത്തിരിക്കുമെന്നു ഞങ്ങൾ വിശ്വസിക്കുന്നു. ഇദ്ദേഹം തുർക്കിഗവമ്മെണ്ടിന്റെയും സമുദായത്തിന്റെയും അതൃപ്തിയ്ക്കു പാത്രമാകുവാൻ ഇടയായ കാരണം നമുക്കു സൂക്ഷ്മമായി അറിവാൻ പാടില്ല. രാജകീയമായ ചില സംഗതികളാൽ തുർക്കിഗവമ്മെണ്ടിന്റെ അനിഷ്ടം സമ്പാദിച്ചുഎന്നു ഗാർഡിയൻ എന്ന ഇംഗ്ലീഷ പത്രത്തിലെ യെറുശലേം ലേഖകൻ എഴുതിയിരുന്നതായി ഞങ്ങൾ ഓക്കുന്നുണ്ടു. ഗവമ്മെണ്ടിന്റെ വിരോധമല്ല, സമുദായത്തിന്റെ അതൃപ്തിമൂലം ജനങ്ങളുടെയും മെത്രാന്മാരുടെയും ആവലാധിയെ പ്രമാണിച്ചു ഗവമ്മെണ്ടു പ്രവേശിച്ചതാണെന്നു വേറെ വിധത്തിൽ

ചില അറിവുകൾ കിട്ടിയിട്ടുണ്ട്. കാരണം എന്തുതന്നെയായിരുന്നാലും ഇദ്ദേഹം സ്ഥാനം ഒഴിയേണ്ടിവന്ന എന്നുള്ളതു തീർച്ചയാണ്. അതുമുതൽ പാത്രിയർക്കീസിന്റെ ലൌകീകാധികാരങ്ങൾ നടത്തിവന്നതു യോഗതിരഞ്ഞെടുപ്പുംപ്രകാരം മൂസലിലെ മാർ ദീവന്നാസ്യോസ് ബെഹനാം മെത്രാപ്പോലീത്തായായിരുന്നു. മേല്പട്ടക്കാരെ വാഴിക്ക, മൂറോൻ കൂദാശചെയ്ക, മുതലായി പാത്രിയർക്കാസ്ഥാനത്തിന്റെ ആത്മിയാധികാരങ്ങൾ നടത്തുവാൻ ആൾ ഇല്ലാതെയായിട്ട ഏകദേശം രണ്ടു വഷത്തോളമായി. അതിനാൽ ഒരു സ്ഥിരം പാത്രിയർക്കീസിനെ തിരഞ്ഞെടുക്കുന്നതിനു ഒരു പൊതുയോഗം കൂട്ടുവാൻ നിശ്ചയിച്ചു എല്ലാ ഇടവകകൾക്കും ക്ഷണനക്കത്തുകൾ അയച്ചുകൂട്ടത്തിൽ മലങ്കരെ ഇടവകയിലെ മേല്പട്ടക്കാരെയും ക്ഷണിക്കുന്നതായി രണ്ടുമൂന്ന എഴുത്തുകൾ തുടരെ തുടരെ നമ്മുടെ വലിയ തിരുമേനിക്കു വന്നിരുന്ന എങ്കിലും സിംഹാസന ദയറായിൽ കൂടുന്ന പൊതുയോഗം ചെയ്യുന്ന നിശ്ചയങ്ങളെ ഇവിടെയും സമ്മതിക്കുന്നതായി നമ്മുടെ തിരുമേനി മറുപടി കൊടുത്തിരുന്നു.

പൊതുയോഗം കൂടിയതിൽ എല്ലാവരും ഐകകണ്ഠ്യേന തിരഞ്ഞെടുത്തതു മാർ ഗ്രീഗോറിയോസ് അബ്ദുള്ള ബാവായെ ആയിരുന്നു. ഈ തിരഞ്ഞെടുപ്പു തുർക്കി ഗവമ്മെണ്ടും സ്വീകരിച്ചതിനാൽ ഈ ചിങ്ങമാസം സുറിയാനിക്കണക്കിൽ ൧൫-നു- വാങ്ങിപ്പു പെരുനാൾ ദിവസം ഇദ്ദേഹത്തിനെ മാറാൻ മാർ ഇഗ്നാത്യോസ് പാത്രിയർക്കീസായി പ്രതിഷ്ഠിച്ചിരിക്കുന്നു എന്നു കാര്യം വിചാരിക്കുന്ന മാർ ബെഹനാം മെത്രാപ്പോലീത്താ നമ്മുടെ വലിയ തിരുമേനിക്കയച്ചിട്ടുള്ള കമ്പിയാൽ അറിയുന്നു. പ്രതിഷ്ഠ സംബന്ധമായ വിവരങ്ങൾ കാണിക്കുന്ന ഒരു കല്പന ഇന്നത്തെ പത്രികയിൽ വേറൊരു ഭാഗത്തു ചേർത്തിട്ടുള്ളതിനാൽ ആ ഭാഗം അധികമൊന്നും പറവാൻ ഞങ്ങൾ വിചാരിക്കുന്നില്ല.

ഈ പുതിയ പാത്രിയർക്കീസ ബാവാ തിരുമനസ്സിലെ ഒരു ചുരുങ്ങിയ ജീവചരിത്രം ഈ അവസരത്തിൽ അനുചിതമായിരിക്കയില്ല. ഇദ്ദേഹം ദമസ്കൂസ ഇടവകയിൽ ഉൾപ്പെട്ട സദാദ പട്ടണത്തിൽ ജനിച്ചു. അറബി സുറിയാനി ഈ രണ്ടു ഭാഷകളിലും പ്രത്യേകം സുറിയാനി ഭാഷയിലുള്ള വൈദീക ശാസ്ത്രങ്ങളിലും നല്ല അഭ്യാസം സമ്പാദിച്ചുശേഷം റമ്പാനായി. ഈ സ്ഥാനത്തിൽ കാലം ചെയ്തു പോയ മാർ ഇഗ്നാത്യോസ പാത്രിയർക്കീസു ബാവാ തിരുമനസ്സിലെ സിക്രട്ടറിയായിരുന്നു. ആ കാലത്തു ആ പാത്രിയർക്കീസു ബാവാ മലയാളത്തേക്കയച്ച കല്പനകൾ മിക്കതും ഈ റമ്പാന്റെ കൈപ്പടയായിരുന്നു. ആ വകയിൽ ചില കല്പനകൾ ഞങ്ങളുടെ കൈവശമുണ്ടു. മാർ ഇഗ്നാത്യോസ പത്രോസു തൃതീയൻ ബാവാ ഇദ്ദേഹത്തെ ഊർശ്ലേം മെത്രാപ്പോലീത്തായായി വാഴിച്ചു എങ്കിലും ഊർശ്ലേമിൽ അധികകാലം ഇരിക്കാൻ ഇടയാകുന്നതിനുമുമ്പു ആ ബാവാ ലണ്ടനിലേക്കും അവിടെനിന്നു മലയാളത്തേക്കും എഴുന്നെള്ളുകയും അദ്ദേഹത്തോടുകൂടെ ഈ ഗ്രീഗോറിയോസു ബാവായെക്കൂടെ കൊണ്ടുപോകയും ചെയ്കയാൽ ദേശസഞ്ചാരം ധാരാളം ചെയ്വാനും ഇംഗ്ലീഷ ഭാഷയിൽ സാമാന്യം നല്ലപോലെ സംസാരിക്കയും വായിക്കയും ചെയ്വാനുള്ള ജ്ഞാനം സമ്പാദിപ്പാനും ഇടയായി. മലയാളത്തുനിന്നും മടങ്ങിപ്പോയശേഷം കുറെനാൾ കുർക്കുമാദയറായിലെ അച്ചുകൂട്ടത്തിന്റെ മേൽവിചാരം നടത്തിയതു ഈ മാർ ഗ്രീഗോറിയോസ ബാവായായിരുന്നു. അനന്തരം ഇദ്ദേഹത്തെ ദയർബെക്കർ (ഓമ്മീദ) ഇടവകയ്ക്കു മെത്രാനായി നിയമിച്ചു. അവിടെവച്ചു ഇദ്ദേഹത്തെയും തന്റെ ഇടവകയേയും സന്ദർശിച്ച മിസ്റ്റർ പാറി എന്നൊരു സായ്പു എഴുതിയിട്ടുള്ള "ഒരു സുറിയാനി ദയറായിൽ ആറുമാസം" എ

ന്നു പുസ്തകത്തിൽ ഈ മേല്പട്ടക്കാരന്റെ പഠിപ്പും, ഭക്തി, പ്രസംഗചാതുര്യം മുതലായ ഗുണങ്ങളെ വളരെ ശ്ലാഘിച്ചുപറഞ്ഞിട്ടുണ്ടു. അവ മലയാളത്തുവച്ചു ഞങ്ങൾ തന്നെ കണ്ടു തൃപ്തിപ്പെട്ടിട്ടുള്ള സംഗതികളാകയാൽ മിസ്റ്റർ പാറിയുടെ പ്രസ്താവനയെ പിൻതാങ്ങുവാൻ ഞങ്ങൾക്കു ഒട്ടും അധൈര്യമില്ല.

മാറാൻ മാർ പത്രോസ തൃതീയൻ പാത്രിയർക്കീസു ബാവായുടെ കാലശേഷമുണ്ടായ തിരഞ്ഞെടുപ്പിൽ ഇദ്ദേഹത്തെ പാത്രിയർക്കീസാക്കണമെന്നു ബലമായ അഭിപ്രായം ഉണ്ടായിരുന്നു എങ്കിലും ചില ദുർബുദ്ധികളുടെ പ്രേരണമൂലം അതു സാധിപ്പാൻ കഴിഞ്ഞില്ല. അനന്തരം അർമ്മനായക്കാരുടെ കലയിൽ ഇദ്ദേഹം ഗവൺമെണ്ടിനു വിരോധമായി അർമ്മനായക്കാരെ സഹായിക്കയും അവർക്കു അഭയം കൊടുക്കയും മറ്റും ചെയ്തു എന്നൊരുകുറ്റം ചില വിരോധികൾ ഇദ്ദേഹത്തിന്റെ മേൽ ആരോപിച്ചു. അതിൽവച്ചു ചില അപകടങ്ങൾ നേരിടുമെന്നു ഭയപ്പെട്ടപ്പോൾ കിഴക്കെദേശങ്ങളിലെ ക്രിസ്ത്യാനികളുടെ സംരക്ഷണ വഹിക്കുന്ന ഫ്രെഞ്ച് സ്ഥാനാപതിയുടെയും കോൺസലന്മാരുടെയും സഹായം ആവശ്യപ്പെടേണ്ടിവന്നു. ഇതിൽവച്ചോ മറ്റോ അബ്ദൽ മിശിഹ് പാത്രിയർക്കീസു ബാവായ്ക്കു വിരോധം ജനിക്കയും അദ്ദേഹത്തിന്റെ കീഴിരിക്കാൻ പാടില്ലാതെയാകയും ചെയ്തതിനാൽ മാർ ഗ്രീഗോറിയോസ സ്വദേശത്തുപോയി ഒരു സ്വന്ത കെട്ടിടത്തിൽ സ്വസ്ഥമായിരിക്കയായിരുന്നു. അബ്ദൽ മിശിഹ് പാത്രിയർക്കീസിന്റെമേൽ ബഹുജനങ്ങൾക്കു തൃപ്തിയില്ലാതെ വന്നതിന്റെ ആദ്യകാരണം മാർ ഗ്രീഗോറിയോസു ബാവായെ പീഡിപ്പിച്ചു എന്നുള്ളതാണത്രെ.

ഇദ്ദേഹം സ്വദേശത്തു സ്വസ്ഥനായിരിക്കുന്ന കാലത്തും സുറിയാനി സമുദായത്തിലെ മാന്യന്മാരായ ആളുകളോടും മെത്രാപ്പോലീത്തന്മാരോടു ലേഖനങ്ങളാൽ സംസർഗ്ഗംചെയ്തുകൊണ്ടിരുന്നു. കാലം ചെയ്ത പത്രോസു പാത്രിയർക്കീസു ബാവാ തിരുമനസ്സിലെക്കൂടെ മലയാളത്തു സഞ്ചരിച്ചകാലത്തു ഈ മാർ ഗ്രീഗോറിയോസു ബാവായുടെ ബുദ്ധിസാമർത്ഥ്യം ദൈവഭക്തി, മനോധൈര്യം, ആത്മീയലൗകീകങ്ങളിലുള്ള അറിവു, മതവിപരീതികളോടു തർക്കിച്ചു ബോധപ്പെടുത്താനുള്ള ശക്തി ക്ഷമാശീലം മുതലായ അനേക ഗുണങ്ങൾക്കു ഞങ്ങൾ ദൃക്‌സാക്ഷികളാണു. പ്രസംഗത്തിനു ഇദ്ദേഹം അദ്വിതീയനാണു.

ഇദ്ദേഹത്തിന്റെ ജ്ഞാനസ്നാനപ്പേർ അബ്ദദാലോഹൊ എന്നാണു. അതിന്റെ അർത്ഥം ദൈവദാസൻ എന്നത്രെ. അതിനാൽ അറബിയിൽ ഈ അർത്ഥംവരുന്ന അബ്ദുള്ളാ എന്നു വിളിക്കാറുണ്ടു. ഞങ്ങളുടെ കൈവശമുള്ള പാത്രിയർക്കീസന്മാരുടെ പട്ടികയിൽ അബ്ദുള്ളാ എന്നു പേരായ ഒരു പാത്രിയർക്കീസു ൧൬-ാം നൂറ്റാണ്ടിൽ ഉണ്ടായിരുന്നതായി കാണുന്നു. അതിനാൽ നമ്മുടെ പുതിയ പാത്രിയർക്കീസ അബ്ദുള്ള ദ്വിതീയൻ ആയിരിക്കാം. ൧൬൫൩ൽ ഒരു ബാവാ മലയാളത്തു വരികയും പറങ്കികൾ അദ്ദേഹത്തെ കടലിൽ കെട്ടിത്താഴ്ത്തി കൊല്ലുകയും ചെയ്തതായി നമ്മുടെ ചരിത്രത്തിൽ ഉണ്ടല്ലൊ. ആ ബാവായെക്കുറിച്ചു മലയാളത്തെ പുരാണങ്ങളിലും കയ്യെഴുത്തു പുസ്തകങ്ങളിലും അന്ത്യോഖ്യായിലെ മാർ ഇഗ്നാത്യോസ പാത്രിയർക്കീസ എന്നും യൂറോപ്യൻ ചരിത്രകാർ അഹത്തള്ളാ എന്നുമാണു പേർ പറയുന്നതു. ആ കാലത്തോടടുത്തു ജീവിച്ചിരുന്ന റോമ്മാപാദ്രിമാർ എഴുതിയിരിക്കുന്ന ചരിത്രങ്ങളിൽ ഇദ്ദേഹം യാക്കോബായക്കാരൻ ആയിരുന്നു എന്നു സമ്മതിച്ചിട്ടുണ്ടു. അബ്ദുള്ള പ്രാഥമികൻ പാത്രിയർക്കീസ ജീവിച്ചിരുന്നതു ആ കാലത്തോടടുത്തായിരുന്നതിനാൽ മലയാളത്തേക്കുവന്നു കെട്ടിത്താഴ്ത്തപ്പെടുകയൊ ഗോവയിൽവെച്ചു ദഹിപ്പിക്കപ്പെടുകയൊ ചെയ്ത മാർ ഇഗ്നാത്യോസ മേല്പറഞ്ഞ അബ്ദുള്ളാ പ്രാഥമികൻ ആയിരിക്കാമെന്നു ഊഹിക്കുന്നതിനു ന്യായമുണ്ടു. അബ്ദുള്ള എന്നപേരിനെ യൂറോപ്യൻ എഴുത്തുകാർ അഹത്തള്ളാ ആക്കുന്നതു ആശ്ചര്യമല്ല. ഈ ഊഹം ശരിയായിരുന്നാൽ മലങ്കരെ സഭയ്ക്കുവേണ്ടി ജീവനെ ഉപേക്ഷിച്ച ഒരു പാത്രിയർക്കീസിന്റെ പേരുകാരൻ തന്നെയാണു നമ്മുടെ പുതിയ പാത്രിയർക്കീസു എന്നു പറയേണ്ടിയിരിക്കുന്നു.

ഈ പരിശുദ്ധ പിതാവിനു ദീർഘായുസ്സുണ്ടാകുവാനും അദ്ദേഹത്തിന്റെ ഭരണം തന്റെ സഭയുടെ അഭിവൃദ്ധിയ്ക്കു ഹേതുവായിരിക്കുവാനും വായനക്കാർ പ്രത്യേകം ദൈവത്തോടു പ്രാർത്ഥിക്കേണ്ടിയിരിക്കുന്നു.

# മലങ്കര ഇടവകയുടെ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായിൽ നിന്നു്

മലങ്കരെ ഇടവകയിൽ ഉള്ള എല്ലാ പള്ളികളിലെയും വികാരിമാരും ദേശത്തു പട്ടക്കാരും പള്ളികൈക്കാരും ശേഷം ജനങ്ങളും കൂടി കണ്ടുന്നാൽ നിങ്ങൾക്കു വാഴ്വു.

പ്രിയമുള്ളവരെ! നമ്മുടെ സിംഹാസനത്തിന്റെ മേലധികാരിയായി ബഹുമാനപ്പെട്ട മാർ ഗ്രീഗോറിയോസു മെത്രാപ്പോലീത്താ അവർകളെ **അന്ത്യോഖ്യാ പാത്രിയർക്കീസായി** ഈ മാസം ൧൫-ാം നു വാഴിച്ചിരിക്കുന്നപ്രകാരം "മാർ ദീവന്നാസ്യോസ് ബെഹനാം മെത്രാപ്പോലീത്താ" അവർകളുടെ കമ്പി ഡയർബെക്കറിൽനിന്നു ഇന്നലെ നമുക്കു വന്നിരിക്കുന്ന വിവരം സന്തോഷപൂർവ്വം നിങ്ങളെ നാം അറിയിക്കുന്നു. നമ്മുടെ അനുഗ്രഹിക്കപ്പെട്ട ഒരാ പിതാവിനു നല്ല ദീർഘായുസ്സിനെ ദൈവം നൽകികൊടുത്തു സകല നിതിയോടും നമ്മുടെ സഭകളെ ഭരിപ്പാൻ സംഗതിയാക്കിതീർക്കണമെന്നു നിങ്ങൾ എല്ലാവരും പ്രാർത്ഥിക്കയും വേണം. ശേഷം കാര്യങ്ങൾ പിന്നാലെ എഴുതി അയക്കാം.

സർവ്വശക്തനായ ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ.

എന്നു ൧൧൦൩-ാമാണ്ടു ചിങ്ങമാസം ൨൮-ാംനു
കുന്ദംകുളം പള്ളിയിൽ നിന്നും.

(ഒപ്പു)

---

ബ: സ്ലീബാശെമ്മാച്ചൻ മൂസലിൽ എത്തിയ വിവരം വായനക്കാർ പത്രമൂഖേന അറിഞ്ഞിട്ടുണ്ടല്ലോ. മാർമത്തായിയുടെ ദയറായിൽ വെച്ചു ശെമ്മാച്ചനെ റമ്പാനും കശീശായുമായി പട്ടാഭിഷേകം ചെയ്തിരിക്കുന്നതായി അറിവു കിട്ടിയിരിക്കുന്നു.

❖ ❖ ❖

ജ്ഞാനസ്നാനപ്പേർ.—ജ്ഞാനസ്നാനത്തുങ്കൽ പട്ടക്കാർ കുട്ടികൾക്കു അബ്രാഹം, യൌസേപ്പു, സാറാ, മറിയം, എന്നിങ്ങനെ വിശുദ്ധന്മാരുടെയും ശുദ്ധിമതികളുടെയും പേർ ഇടുകയാണല്ലോ പതിവു. ചില പട്ടക്കാർ പുന്നൂസു, കോര, ഉണിച്ചി, ചാച്ചി എന്നിങ്ങനെ പേർ ഇടാറുണ്ടു. ഇതിൽ സാക്ഷാൽ ജ്ഞാനസ്നാനപ്പേർ ഏതു? എന്നിങ്ങനെ ഒരു ലേഖകൻ ചോദിക്കുന്നു. ഉത്തരം, സാക്ഷാൽ ജ്ഞാനസ്നാന സമയം ഇട്ടപേർ എന്തോ അതാണു ജ്ഞാനസ്നാനപ്പേർ.

❖ ❖ ❖

അമേരിക്കായിൽ ന്യൂയോർക്കു പട്ടണത്തിൽ ചപ്പാക്കപാ എന്ന സ്ഥലത്തു വിശുദ്ധ കന്യകമറിയാമിന്റെ നാമത്തിൽ പുത്തനായി പണിയിക്കപ്പെട്ട അംഗ്ലിക്കാ പള്ളിയുടെ ശുദ്ധീകരണം ഈയിടെ ഉണ്ടായി. സ്ഥലത്തെ ബിഷോപ്പിനു സുഖക്കേടായിരുന്നതിനാൽ അദ്ദേഹത്തിന്റെ അപേക്ഷപ്രകാരം സ്പ്രിങ്ങ്ഫീൽഡ്ലെ ബിഷോപ്പാണ പ്രതിഷ്ഠ നടത്തിയതു. അദ്ദേഹത്തിനു സഹായമായി ഡെലവെയറിലെ ബിഷോപ്പും പല പട്ടക്കാരും ഹാജരുണ്ടായിരുന്നു. ശുദ്ധീകരണക്രമം നടത്തിയ വിവരണം ഒരു ഇംഗ്ലീഷ പത്രത്തിൽ വിവരിച്ചുകാണുന്നതിൽ താഴെ പറയുന്ന സംഗതികൾ പ്രസ്താവിച്ചിരിക്കുന്നു. (൧) ശുദ്ധീകരിക്കപ്പെട്ട വെള്ളം കൊണ്ടു ബലിപീഠത്തിൽ അഞ്ചുപ്രാവശ്യം കുരിശടയാളം വരച്ചു. (൨) ബലിപീഠത്തിന്മേൽ ധൂപം വെച്ചു. (൩) മെഴുകുതിരികൾ ധാരാളം ഉണ്ടായിരുന്നു. (൪) അന്നത്തെ കുർബ്ബാന കൈക്കൊള്ളുവാൻ കുർബ്ബാന ചൊല്ലിയ ബിഷോപ്പുമാത്രമല്ലാതെ വേറെ ആളുകൾ ഇല്ലായിരുന്നു. കുരിശു വരക്കുന്നതു വിഗ്രഹാരാധനയും ധൂപം മൂഢതയും കുർബ്ബാന കൈക്കൊൾവാൻ ആളില്ലാതെ ചൊല്ലുന്നതു പാപവും വെള്ളം വാഴ്ത്തുക ഓല വാഴ്ത്തുക മുതലായ കർമ്മങ്ങൾ അബദ്ധവുമാണെന്നു പറയുന്നവർ ഈ ബിഷോപ്പന്മാരെക്കുറിച്ചു എന്തു പറയുമെന്നറിഞ്ഞുകൂടാ. അവർ വേദപുസ്തകം വായിക്കാത്തവരൊ വേദസത്യം ഗ്രഹിക്കാത്തവരൊ അല്ലെന്നു പറവാൻ ഞങ്ങൾക്കു സംശയമില്ല. ഈവക വിശ്വാസാചാരങ്ങൾ മൂഢതകളാണെന്നു പഠിപ്പിച്ചിരുന്ന ഒരു സഭയിൽ ജനിച്ചുവളർന്നു അഭ്യസിച്ചു സ്ഥാനം പ്രാപിച്ചു ഭരണം ചെയ്തുവരുന്നവർ ഇവയുടെ മാഹാത്മ്യം സമ്മതിക്കുന്ന സ്ഥിതിക്കു വേദപുസ്തകം വായിക്കുമ്പോൾ സുറിയാനി ഉപദേശാചാരങ്ങൾ അബദ്ധമാകണമെന്നില്ലെന്നു ധൈര്യസമേതം പറയാം. വേദത്തിന്റെ ആഴത്തിൽ മുങ്ങിനോക്കാതെ ഉപരിഭാഗത്തു അലഞ്ഞുനടക്കുന്നർ ഇവയെ കുറം വിധിക്കുന്നതു ആശ്ചര്യവുമല്ല.



## ആലുവാ സിമ്മനാരി പണിവകയ്ക്കു പള്ളികളിൽനിന്നും പിരിഞ്ഞുവരവു

കോതമങ്ങലത്തു മർത്തോമ്മാൻ ചെറിയപള്ളിയിൽനിന്നും വരവു രൂപാ ൩൦.

പള്ളിക്കരപള്ളിയിൽനിന്നും വരവു രൂപാ ൨൦.

റാക്കാട്ടു പള്ളിയിൽനിന്നും വരവു രൂപാ ൫.

കാക്കനാട്ടു പുത്തൻ പള്ളിയിൽനിന്നും വരവു രൂപാ ൨.

ചെറുകോട്ടു കുന്നേൽ പള്ളിയിൽനിന്നും വരവു രൂപാ ൨.

## പത്രവരി അടച്ചവരുടെ പേരുവിവരം

| അവർകൾ | | രൂ | ച |
|---|---|---|---|
| തൃശൂർ പ്ലാൻറൈട്ടർ വി. എം. തോമാസു | ,, | ൧ | |
| ടി. എടയാറു കുന്നമ്മേൽ ഏലിയാസു | ,, | | ൧൪ |
| നിരണം ബ: മട്ടയ്ക്കൽ ജി. സി. അബ്രഹാം കത്തനാരു | ,, | ൨ | |
| ടി ബ: കാരിക്കോട്ട ബർസ്ലീബി കത്തനാരു | | ൧ | |
| ടി മട്ടയ്ക്കൽപുത്തുക്കേരിൽ പെരുമാൾവൈദ്യൻ | | | ൧൪ |
| ടി മടത്തിലേത്തു നടുവിലെ മുറിയിൽ ഗീവറു ഗീസു തോമ്മാസു | ,, | | ൧൪ |
| ചെങ്ങന്നൂർ വയലിപ്പുരയത്തു യോഹന്നാൻ | ,, | ൨ | |
| ഓമല്ലൂർ ബ: പീടികയിൽ അച്ചൻ | ,, | ൧ | |
| ടി വടക്കേടത്തു ഗീവറുഗീസു | ,, | ൨ | |
| ടി വടക്കേടത്തു ഗീവറുഗീസു കത്തനാരു | ,, | ൧ | ൧൪ |
| പത്തനംതിട്ട വക്കീൽ കെ. എം. വറുഗീസു | ,, | ൧ | ൧൪ |
| ,, നരിയാപുരം പറമ്പിൽ ഉമ്മൻ വാദ്ധ്യാർ | ,, | ൧ | ൧൪ |
| കൃഷ്ണപുരം മുൻസഫ്കോട്ട വക്കീൽ കൊച്ചുകോശി വൈദ്യൻ | ,, | | ൨൪ |
| കല്ലൂപ്പാറ ബ: താഴത്തെ പീടികയിൽ അച്ചൻ | ,, | ൪ | |
| മല്ലപ്പള്ളി ബ: പുത്തൻപള്ളിയോഗത്തിൽനിന്നും | | ൩ | |
| ,, തുരുത്തിപ്പള്ളിയിൽ കൊച്ചുകുഞ്ഞു | ,, | ൨ | |
| വള്ളിക്കുളം മോണോത്തു മാത്തു | ,, | ൩ | |
| മാരാമണ പള്ളിയിൽ ഇരിക്കും റി. റ. ഡി. ശ്രീ. മാത്യൂസ മാർ തോമ്മാ മെത്രാപ്പോലീത്താ | ,, | ൧ | ൧൪ |
| അയിരൂർ ബ: പള്ളിയോഗം | ,, | ൧ | ൧൪ |
| ടി മാവേലിൽ കൊച്ചുകുഞ്ഞു | ,, | ൧ | ൧൪ |
| ടി പുളിയോടിൽ ചാക്കൊ | ,, | ൩ | |
| ടി തെങ്ങുംതോട്ടത്തിലായ ഉന്നക്കല്ലുങ്കൽ മത്തകുഞ്ഞു | ,, | ൧ | |
| കാട്ടൂർ ബ: പള്ളിയോഗത്തിൽനിന്നും | | ൨ | |
| ടി ബ: വടശ്ശേരിയെത്തു യൌസേപ്പു കത്തനാരു | ,, | ൨ | |
| മാവേലിക്കര ഇടിച്ചാണ്ടിപറമ്പിൽ കോശി കുഞ്ഞുപോത്ത | ,, | ൧ | ൧൪ |

| | | രൂ | ച |
|---|---|---|---|
| | അവർകൾ | രൂ | ച |
| തൃശ്ശൂർ പ്ലാന്ററൈട്ടർ വി. എം. തോമാസു | ,, | ൧ | |
| ടി. ഏടയാറു കുന്നമ്മേൽ ഏലിയാസു | ,, | | ൧൪ |
| നിരണം ബ: മട്ടയ്ക്കൽ ജി. സി. അബ്രഹാം കത്തനാരു | ,, | ൨ | |
| ടി ബ: കാരിക്കോട്ട ബർസ്ലീബി കത്തനാരു | | ൧ | |
| ടി മട്ടയ്ക്കൽ പുതുശ്ശേരിൽ പെരുമാൾ വൈദ്യൻ | | | ൧൪ |
| ടി മടത്തിലേത്തു നടുവിലെ മുറിയിൽ ഗീവറുഗീസു തൊമ്മാസു | ,, | | ൧൪ |
| ചെങ്ങന്നൂർ വയലിപ്പുരയത്തു യോഹന്നാൻ | ,, | ൨ | |
| ഓമല്ലൂർ ബ: പീടികയിൽ അച്ചൻ | ,, | ൧ | |
| ടി വടക്കേടത്തു ഗീവറുഗീസു | ,, | ൨ | |
| ടി വടക്കേടത്തു ഗീവറുഗീസു കത്തനാരു | ,, | ൧ | ൧൪ |
| പത്തനംതിട്ട വക്കീൽ കെ. എം. വറുഗീസു | ,, | ൧ | ൧൪ |
| ,, നരിയാപുരം പറമ്പിൽ ഉമ്മൻ വാദ്ധ്യാർ | ,, | ൧ | ൧൪ |
| കൃഷ്ണപുരം മുൻസിപ്പുകോട്ട വക്കീൽ കൊച്ചുകോശി വൈദ്യൻ | ,, | | ൨൪ |
| കല്ലൂപ്പാറ ബ. താഴത്തെ പീടികയിൽ അച്ചൻ | ,, | ൨ | |
| മല്ലപ്പള്ളി ബ. പുത്തൻപള്ളിയോഗത്തിൽനിന്നും | | ൩ | |
| ,, തുരുത്തിപ്പള്ളിയിൽ കൊച്ചുകുഞ്ഞു | ,, | ൨ | |
| വള്ളംകുളം മോണോത്തു മാത്തു | ,, | ൩ | |
| മാരാമണ പള്ളിയിൽ ഇരിക്കും നി- വ- ദി- ശ്രീ- വാം- തീത്തൂസ മാർ തോമ്മാ മെത്രാപ്പോലീത്താ | ,, | ൧ | ൧൪ |
| അയിരൂർ ബ. പള്ളിയോഗം | ,, | ൧ | ൧൪ |
| ടി മാവേലിൽ കൊച്ചുകുഞ്ഞു | ,, | ൧ | ൧൪ |
| ടി പുളിയോടിൽ ചാക്കോ | ,, | ൩ | |
| ടി തെക്കുംതോട്ടത്തിലായ ഉന്നക്കല്ലുങ്കൽ മത്തകുഞ്ഞു | ,, | ൧ | |
| കാട്ടൂർ ബ. പള്ളിയോഗത്തിൽനിന്നും | | ൨ | |
| ടി ബ. വടശ്ശേരിയെത്തു യൌസേപ്പു കത്തനാരു | ,, | ൨ | |
| മാവേലിക്കര ഇടിച്ചാണ്ടിപറമ്പിൽ കോശി കുഞ്ഞുപോത്തൻ | ,, | ൧ | ൧൪ |